# സാഹിത്യപ്രണയികൾ

## നാലാംഭാഗം





പ്രസാധകൻ,

തോമസ്പോൾ ബി. എ.



V. V Publishing House,
Trivandrum.

# സാഹിത്യപ്രണയികൾ

## നാലാം ഭാഗം.




പ്രകാശകൻ,

തോമസ് പോൾ ബി. എ.

V. V. Publishing House,
Trivandrum.

1107

# വിഷയവിവരം

---





---

# സാഹിത്യപ്രണയികൾ

## നാലാം ഭാഗം.

---

I

## സരസകവി കാത്തുള്ളിൽ അച്യുതമേനോൻ അവർകൾ

(ജീവചരിത്രസംഗ്രഹവും ചില സ്മരണകളും)

കഴിഞ്ഞുപോയ സരസകവി കാത്തുള്ളിൽ അച്യു
മേനോനവർകളെപ്പററി കേൾക്കാത്ത ഭാഷാഭിമാനി
ൾ കേരളത്തിൽ ദുർല്ലഭമായിരിക്കുമെങ്കിലും, അദ്ദേഹ
ിന്റെ ജീവചരിത്രത്തെക്കുറിച്ചു യാതൊരു വിവരവും
ല്ലാത്തവരാണു അവരിൽ ഭൂരിപക്ഷക്കാരും എന്നു പറ
ന്നതിൽ ഒട്ടും അബദ്ധമില്ല. വെണ്മണി മഹൻനമ്പൂതി
പ്പാട്ടു "കവിപുഷ്പമാല"യെ സംബന്ധിച്ചു നിർമ്മി
ച്ച നിരൂപണാഭിപ്രായപദ്യങ്ങൾ വഴിക്കായിട്ടാണു അ
ച്യുതമേനോനവർകൾക്കു ഭാഷാസാഹിത്യലോകത്തിൽ
ാമാന്യം സുപ്രസിദ്ധിയോ, കുപ്രസിദ്ധിയോ ഉണ്ടായി
ള്ളതെന്നും, അദ്ദേഹം അത്ര പ്രമാണിയായ ഒരു കവി
ായിരുന്നില്ലെന്നും തെററിദ്ധരിച്ചിരിക്കുന്ന ഇന്നത്തെ
ിലെ സാഹിത്യരസികന്മാരെ ആ സംഗതിയുടെ സൂക്ഷ്മ
ഥിതി ഏതാണ്ടു മനസ്സിലാക്കിക്കൊടുക്കുന്നതു് എല്ലാം
കാണ്ടും സമുചിതമായിരിക്കുമെന്നുള്ളതിന്നു രണ്ടുപക്ഷ

മില്ല. വെണ്മണി നമ്പൂതിരിപ്പാടന്മാർ, കൊടുങ്ങല്ലൂർ തമ്പുരാക്കന്മാർ, ഒറവങ്കര നീലകണ്ഠൻ നമ്പൂതിരി (രാജാ), നടുവത്തു് അച്ഛൻനമ്പൂതിരി മുതലായ പഴയകവിവര്യന്മാരുടെ ഉററമിത്രവും, കവനവിഷയത്തിൽ അവരെപ്പോലെതന്നെ സാമൎത്ഥ്യവും, സരസതയും കാണിച്ചിട്ടുള്ള ഒരാളുമായിരുന്നു അച്യുതമേനോൻ അവർകൾ എന്നു് ഇന്നു ജീവിച്ചിരിപ്പുള്ള പഴമക്കാരായ പല സാഹിത്യരസികന്മാരും നിസ്സംശയം സമ്മതിക്കുന്നതാണു്. പക്ഷേ, നിർഭാഗ്യവശാൽ അച്യുതമേനോനവർകളുടെ ആദ്യകാലത്തെ കൃതികൾ മിക്കവയും ഇന്നും സ്വഹസ്താക്ഷരലിഖിതങ്ങളായ "താളിയോലഗ്രന്ഥസമുച്ചയമായി" വല്ല മുക്കിലും മൂലയിലും കിടക്കുന്നതല്ലാതെ അച്ചുക്കൂടക്കാരുടെ കണ്ണിൽപ്പെടാതിരിക്കുന്നതിനാലാണു അദ്ദേഹത്തിൻെറ കവിതാപാടവത്തെയും, പാണ്ഡിത്യത്തെയും കുറിച്ചു പ്രശംസാർഹമായ ഒരു അഭിപ്രായം ചില നവീനസാഹിത്യകാരന്മാരുടെയിടയിൽ കാണ്മാനിടയാകാതെ പോയതെന്നു സമ്മതിച്ചേ കഴിയൂ. എന്നാൽ പഴയ കവികളിൽ കറയററ ഭക്തിയും, യഥാൎത്ഥകാവ്യങ്ങളോടു അതിരററ പ്രതിപത്തിയുമുള്ള സാഹിത്യവിദ്വാന്മാർ അച്യുതമേനോൻ അവർകൾക്കു ആധുനികഭാഷാസാഹിത്യസാമ്രാജ്യത്തിൽ നൽകിയിട്ടുള്ളതു് സമുന്നതമായ ഒരു സ്ഥാനമാണെന്നു പല സംഗതികളാലും വിശദമാകുന്നുണ്ടു്. ഉറച്ച പാണ്ഡിത്യവും, തികഞ്ഞ കവിതാവാസനയും, സാമാന്യം ലോകപരിചയവും കൈക്കൊണ്ടു ഭാഷാകാവ്യരചനയിൽ നല്ല തന്മയത്വം കാണിച്ചു കാലം കഴിച്ചിരുന്ന നമ്മുടെ ചരിത്രപുരുഷൻ വാസ്തവത്തിൽ

“കോളകുന്നകട”ലെന്നപോലെ കേവലം ശാന്തശീലനും, ഒട്ടുംതന്നെ പ്രസരിപ്പില്ലാത്ത ഒരാളുമായിരുന്നതിനാലാണു അച്യുതമേനോനവർകളേക്കാൾ എല്ലാ അവസ്ഥകളിലും താഴ്ന്ന പടിയിൽനിന്നിരുന്ന ചില കവികൾകൂടി അദ്ദേഹത്തിൻെറ സ്ഥാനത്തെ അതിലംഘിച്ചു അന്നു “കേളികേട്ട കവികുഞ്ജരന്മാരായതു” എന്നുള്ള വാസ്തവം ഒരിക്കലും ഒളിച്ചുവെക്കത്തക്കതല്ല. എന്നാൽ, പ്രായേണ മിക്ക സാഹിത്യകാരന്മാരുടേയും യഥാൎത്ഥയോഗ്യത പൊതുവിൽ വിശദമായി അറിയപ്പെടുന്നതു അവരുടെ കാലശേഷമാണെന്നുള്ള ലോകസമ്പ്രദായം അച്യുതമേനോനവർകൾക്കും അദ്ദേഹത്തിൻെറ നിൎയ്യാണാനന്തരം ഒരു മഹാകവിപദം ലഭിക്കുവാൻ സംഗതിയാക്കിയിരിക്കുന്നതിനാൽ അനല്പമായ ചാരിതാൎത്ഥ്യത്തിന്നവകാശമുണ്ടു്. അദ്ദേഹം സശ്രദ്ധം നിൎമ്മിച്ച “ജൈമിനീയാശ്വമേധം” (കിളിപ്പാട്ടു്) എന്ന വിശിഷ്ടകൃതിയാണു, അദ്ദേഹത്തിൻെറ പേരും പെരുമയും ഭാഷാഭിമാനികളുടെയിടയിൽ പ്രചുരപ്രചാരമാക്കിത്തീൎത്തു ഒരു പ്രധാനകാവ്യമെന്നു അതു പുസ്തകരൂപത്തിൽ പുറത്തിറങ്ങിയശേഷം വ്യക്തമായിട്ടുണ്ടു്. “അശ്വമേധം” കാവ്യത്തിന്റെ ആപാദമധുരമായ ആസ്വാദ്യതയെക്കുറിച്ചു മഹാകവി ഉള്ളൂർ, മഹാകവി വള്ളത്തോൾ തുടങ്ങിയ ഗംഭീരസാഹിത്യനായകന്മാരും, പല പത്രങ്ങളും നിൎവ്യാജം പ്രശംസിച്ചിരിക്കുന്നു. തുഞ്ചത്തു രാമാനുജനെഴുത്തച്ഛനുശേഷം കേരളത്തിൽ കിളിപ്പാട്ടെഴുതുന്നതിൽ യഥാൎത്ഥമായ സാമൎത്ഥ്യവും, പരിചയവും, വാസനയും കാണിച്ചിട്ടുള്ളവരിൽ എല്ലാംകൊണ്ടും മുന്നണിയിൽ നിന്നിട്ടുള്ളതു അച്യു

തമേനോനവർകളാണെന്നു നിസ്സങ്കോചം ഉൽഘോഷിക്കുവാൻ ഉദ്യുക്തരായിരിക്കുന്ന പല പ്രസിദ്ധസാഹിത്യവിദ്വാന്മാരും ഇന്നു കേരളത്തിലുണ്ടെന്നു പറയുന്നതു ഒരിക്കലും അതിശയോക്തിയായിപ്പരിണമിക്കുകയില്ല. ഇപ്രകാരം ഭാഷാസാഹിത്യലോകത്തിൽ യഥാൎത്ഥവിദ്വാന്മാൎക്കു സാമാന്യേന സുപരിചിതനായിത്തീൎന്നിട്ടുള്ള അച്യുതമേനോനവർകളുടെ ജീവചരിത്രസംഗ്രഹം ഇന്നത്തെ സാഹിത്യരസികന്മാരും, വിദ്യാൎത്ഥികളും ഏറെക്കുറെ മനസ്സിലാക്കുവാൻ ഏററവും ഉത്സുകരാകാതിരിക്കയില്ലെന്നുള്ളതിന്നു സംശയമില്ല.



കേരളമണ്ഡലത്തിന്നു ഒരു തൊടുകുറിയായ കൊടുങ്ങല്ലൂർ പട്ടണത്തിൽ മേത്തല വില്ലേജിലുള്ള ഒരു സുപ്രസിദ്ധ നായർകുടുംബമാകുന്നു കാത്തുള്ളിൽ തറവാട്. ധനസമൃദ്ധിയാലും, ജാത്യഭിമാനത്താലും പുരാതനകാലം മുതൽക്കേ പുകൾപെട്ട കാത്തുള്ളിൽ തറവാടിന്നു അന്നത്തെ പ്രാമാണ്യത്തിന്ന് ഇന്നു ഏറെക്കുറെ കോട്ടം സംഭവിച്ചിട്ടുണ്ടെങ്കിൽ അതു ധനവിഷയത്തിൽ മാത്രമല്ലാതെ മററൊന്നിലുമല്ലെന്നും, ഈ ഒരു ന്യൂനത കുറഞ്ഞൊരുകാലമായി സാമാന്യം പ്രബലതയുള്ള എല്ലാ നായർതറവാടുകൾക്കും ബാധിച്ചുകാണുന്നുണ്ടെന്നും ഏവൎക്കും അനുഭവഗോചരമായ ഒരു സംഗതിയാകുന്നു. അച്യുതമേനോനവർകൾ കാരണവരായി വളരെ കാലം കഴിഞ്ഞിട്ടാണു നിർഭാഗ്യവശാൽ പ്രസ്തുതകുടുംബത്തിന്നു സാമ്പത്തികമായ ഒരു ഇടിച്ചിൽ തട്ടിയതെന്നു

"അമരാടകിലച്യുതാഖ്യസാക്ഷാ-
ലമരാധീശസമാനമാനിയാം നീ
അമരാദൃഢമെന്നെയൊന്നു നിന്ദി-
ച്ചമരാതിട്ടിഹ കൊട്ടയാട്ടിടൊല്ലേ."

എന്നും മററും വെണ്മണി മഹൻനമ്പൂതിരിപ്പാടവർകൾ കവിപുഷ്പമാല"യെ സംബന്ധിച്ച അദ്ദേഹത്തിന്നയച്ച കത്തിൽനിന്നു വിശദമാകുന്നുണ്ട്. ഇങ്ങിനെ പണ്ടേക്കുപണ്ടേ പല സംഗതികളാലും പ്രശസ്തമായ പ്രസ്തുതകുടുംബത്തിൽ 1026-ാമാണ്ടു മകരമാസം 28-ാംനു ഭരണിനക്ഷത്രത്തിലാണു നമ്മുടെ ചരിത്രപുരുഷൻ ജനിച്ചതു്. പഴയ നായർതറവാടുകളിലെ സ്ത്രീകൾക്കു രാമായണം, ഭാരതം, ഭാഗവതം, കൃഷ്ണഗാഥ മുതലായ പുരാണഗ്രന്ഥങ്ങളെ ഭക്തിപൂർവ്വം വായിക്കുവാനും, കൈകൊട്ടിക്കളി മുതലായവയെ അഭ്യസിക്കുവാനും അന്നു അതിയായ ഔത്സുക്യമുണ്ടായിരുന്നു എങ്കിൽ ഇന്നത്തെ നായർകുടുംബങ്ങളിലെ പെൺകിടാങ്ങൾ തുന്നൽപ്പണിയിലും, ഇംഗ്ലീഷുവിദ്യാഭ്യാസത്തിലും മാത്രം സർവ്വഥാ പ്രസക്തി കാണിക്കുന്നതു കാലചക്രത്തിൻെറ അവ്യാഹതമായ തിരിച്ചിൽമൂലം വന്നുകൂടിയ അവസ്ഥാഭേദമായിരിക്കാമെന്നു സമാധാനിക്കാനേ ന്യായമുള്ളു. നമ്മുടെ കഥാപുരുഷൻെറ മാതാവായിരുന്ന കല്യാണി അമ്മയ്ക്കു പുരാണപാരായണത്തിലും, കൈകൊട്ടിക്കളി മുതലായവയിലും ഉണ്ടായിരുന്ന പ്രതിപത്തിയും, പരിചയവും, സുപ്രസിദ്ധമാണു്. കൊടുങ്ങല്ലൂർ താലൂക്കിൽപ്പെട്ട പുല്ലൂററുവില്ലേജിൽ മാമ്പററ ഇല്ലത്തു നാരായണൻനമ്പൂതിരി അവർകളായിരുന്നു അച്യുതമേനോനവർകളുടെ

പിതാവു്. കൊടുങ്ങല്ലൂർ കോവിലകത്തുണ്ടായിരുന്ന സുപ്രസിദ്ധവിദ്വാന്മാരായ തമ്പുരാക്കന്മാരുടെ സാഹചര്യത്താലും, സ്വതവേ തനിക്കുള്ള ജന്മാന്തരവാസനയാലും നാരായണൻ നമ്പൂതിരി അവർകൾക്കു അന്നത്തെ ഭാഷാകവികളുടെ കൂട്ടത്തിൽ ഒരു സ്ഥാനമുണ്ടായിരുന്നു. അദ്ദേഹത്തിന്റെ അനന്തിരവനായിരുന്ന ഇട്ടിവാസു നമ്പൂതിരി അവർകളും കൊടുങ്ങല്ലൂർ കോവിലകത്തെ കവിസദസ്സിലെ ഒരു സ്ഥിരസാമാജികനായിരുന്നു എന്നു കേട്ടിട്ടുണ്ടു്. ധാരാളം ധനവും, പ്രാഭവവും തികഞ്ഞ ഒരു മാന്യതറവാട്ടിൽ ജനിക്കുവാൻ ഭാഗ്യമുണ്ടായ നമ്മുടെ ചരിത്രപുരുഷന്നു്, സുമനസ്സും, ദൈവഭക്തനും, നല്ല ഒരു സാഹിത്യരസികനുമായ തന്റെ അച്ഛന്റേയും, പുരാണപാരായണതൽപ്പരയും, ഗുണവതിയുമായ അമ്മയുടേയും അകൃത്രിമമായ പരിലാളനയാൽ ശൈശവം സർവ്വഥാ സുഖപരിപൂർണ്ണമായിത്തീർന്നു. പറയത്തക്ക യാതൊരു ബാലാരിഷ്ടതയ്ക്കും സംഗതി വരാതെ പാരമ്പര്യത്തിന്നാസ്പദമായ മനോഗുണത്തോടുകൂടി നാൾക്കുനാൾ വളർന്നുവന്ന തങ്ങളുടെ ഓമനപ്പുത്രനെ അഞ്ചാംവയസ്സിൽ പ്രസ്തുതദമ്പതിമാർ, പഴയസമ്പ്രദായത്തിൽ ഒരു "എഴുത്തുപള്ളി" നടത്തി കാലക്ഷേപം കഴിച്ചിരുന്ന ശൃംഗപുരത്തു വാരിയത്തു അച്യുതവാരിയരവർകളെക്കൊണ്ടു "എഴുത്തിനുവെപ്പിച്ചു" അദ്ദേഹത്തിന്റെ കീഴിൽ പഠിക്കുവാൻ അയച്ചു. അച്യുതവാരിയരവർകൾ വലിയ സംസ്കൃതപണ്ഡിതനൊ, സാഹിത്യകാരനൊ ആയിരുന്നില്ലെങ്കിലും, അദ്ദേഹത്തിന്നു തന്റെ ശിഷ്യഗണങ്ങളെ സാമർത്ഥ്യത്തോടെ ബാലകാവ്യങ്ങൾവരെ പഠിപ്പിക്കുവാൻ

നല്ല പഴക്കവും, തഴക്കവും സിദ്ധിച്ചിരുന്നു. തന്റെ ശിഷ്യഗണങ്ങളായ ചെറുബാലികാബാലകന്മാരെ ശാന്തസ്വരത്തിൽ സദുപദേശം ചെയ്തു വാത്സല്യത്തോടെ വിദ്യയഭ്യസിപ്പിക്കുവാൻ വാരിയരവർകൾക്കുണ്ടായിരുന്ന നയവിശേഷം അക്കാലത്തു കൊടുങ്ങല്ലൂർക്കാരായ പലരേയും പ്രീതരാക്കിയിരുന്നതിനാൽ അദ്ദേഹത്തിന്നു ക്രമേണ ശിഷ്യസമ്പത്തും, യശസ്സമ്പത്തും വർദ്ധിച്ചുവന്നിരുന്നതായി പറയപ്പെട്ടിരിക്കുന്നു. അന്നു തന്റെ എഴുത്തുപള്ളിയിലുണ്ടായിരുന്ന ശിഷ്യന്മാരിൽ എല്ലാവരോടും വാരിയരവർകൾക്കു ആത്മാർത്ഥമായ സ്നേഹമുണ്ടായിരുന്നു എങ്കിലും, അച്യുതമേനോനവർകളുടെ അഗാധമായ ബുദ്ധിവൈഭവവും, അക്ഷരോച്ചാരണവൈദഗ്ദ്ധ്യവും അദ്ദേഹം പലപ്പോഴും പ്രശംസിച്ചു പറയുകയും, "അച്ചു നന്നായ്വരും, അച്ഛനെപ്പോലെ ഒരു കവിയായിത്തീരും" എന്നു അനുഗ്രഹിക്കുകയും പതിവായിരുന്നു. ചില സന്ദർഭങ്ങളിൽ സാധുമതിയായ വാരിയരവർകൾ കാത്തുള്ളിൽപ്പോയി തന്റെ പ്രിയശിഷ്യന്റെ ഗുണഗണങ്ങളെ പുരസ്കരിച്ചു അയാളുടെ മാതാപിതാക്കന്മാരോടു പറയുകയും, അവർ അദ്ദേഹത്തിന്നു മുണ്ടും, പണവും മററുമായി പല സമ്മാനങ്ങളും പലപ്പോഴും നൽകുകയും ചെയ്തിട്ടുണ്ടു്.

ഇപ്രകാരം വാരിയരവർകളുടെ എഴുത്തുപള്ളിയിൽ പഠിച്ചു ബാലകാവ്യങ്ങളും മററും ദൃഢമായി ഹൃദിസ്ഥമാക്കി സംസ്കൃതത്തിൽ ഉപരിപഠനത്തിന്നുത്സുകത കാണിച്ചിരുന്ന തന്റെ പ്രിയപുത്രനെ സുശീലയും, ഭക്തയുമായ കല്യാണിഅമ്മ പുരാണപാരായ[illegible]

ക്കവാൻ അന്നുതന്നെ പരിശ്രമിച്ചുകൊണ്ടിരുന്നു. കല്യാണി അമ്മയുടെ അതിഭംഗിയായ പുരാണവായനകേൾക്കുവാൻ സാധാരണമായി പലരും കാത്തുള്ളിൽ ചെല്ലുക പതിവായിരുന്നു. ആ സന്ദർഭങ്ങളിലെല്ലാം ബാലനായ അച്യുതമേനോൻ അവർകൾ അമ്മയുടെ അടുത്തു ചെന്നിരുന്ന് ആ മാന്യ, രാമായണാദിപുരാണങ്ങൾ വായിക്കുമ്പോൾ ഓരോ രാഗങ്ങളെ പ്രത്യേകം മനസ്സിലാക്കുവാനും, അവിടെ കൂടാറുള്ള പഴമക്കാർ, ഓരോ ഭാഗങ്ങൾ വായിക്കുമ്പോൾ അത്ഥം പറഞ്ഞു രസിക്കുന്നതു കേട്ട പല സംഗതികളും ഗ്രഹിക്കുവാനും അതിരററ ഔത്സുക്യം പ്രദശിപ്പിച്ചിരുന്നു. ഇങ്ങിനെ സംഗീതരസികയായ തന്റെ മാതാവിന്റെ സാന്നിദ്ധ്യം വഴിയായിട്ടാണ് അച്യുതമേനോനവർകൾക്ക് ആദ്യംമുതല്ക്കുതന്നെ കിളിപ്പാട്ടുകളിൽ അളവററ പ്രതിപത്തിക്കു സംഗതിയായതു്. അമ്മ, സരസമായ സ്വരമാധുര്യത്തോടെ പുരാണപാരായണംചെയ്യുമ്പോൾ ബാലനായ അച്യുതൻ അടുത്തിരുന്നു തലയാട്ടി രസിക്കുന്നതു കണ്ടിട്ട് "ഇപ്പോൾതന്നെ അച്ചു എഴുത്തച്ഛൻപാട്ടുകളിൽ ഇത്ര വാസന കാണിക്കുന്നുണ്ട്. കുറച്ചു കഴിഞ്ഞാൽ ഇവൻ സാക്ഷാൽ എഴുത്തച്ഛനെ അനുകരിച്ചു കിളിപ്പാട്ടുകൾ എഴുതുവാൻ സമത്ഥനാകും" എന്നു പഴമക്കാരായ പല വിദ്വാന്മാരും സന്തോഷപൂർവ്വം പ്രസ്താവിക്കാറുണ്ടായിരുന്നു. നാരായണൻനമ്പൂതിരി അവർകളാകട്ടെ, അക്കാലത്തുതന്നെ സ്വപുത്രനു പല ശ്ലോകങ്ങളും പറഞ്ഞുകൊടുക്കുകയും ആ വിഷയത്തിൽ ഒരയാൾക്കുള്ള ധാരണാശക്തിയും വാസനയും കണ്ടു സന്തുഷ്ടനാവുകയും "അ

ച്ചുവിന്നു ഒരു കവിയാകാനാണു് ആഗ്രഹം" എന്നു ത ന്റെ മകനെപ്പററിത്തനിക്കുള്ള അകൃത്രിമമായ സ്നേഹ ത്തോടുകൂടി പല മാന്യന്മാരോടും പറയുകയും പതിവാ ണു്. ഈ നിലയിൽ സമർത്ഥനും, സരസനുമായി വള ൎന്നുവന്ന തന്റെ പുത്രനെ സംസ്കൃതവിദ്യാഭ്യാസംചെയ്യി ക്കുവാൻ നാരായണൻനമ്പൂതിരി അവർകൾ അടുത്തകാ ലത്തു നിര്യാതനായ കൊടുങ്ങല്ലൂർ വിദ്വാൻ കുഞ്ഞിരാമ വൎമ്മ തമ്പുരാനവർകളെ പ്രത്യേകം ഭരമേൽപ്പിച്ചു. അ ന്നു കൊടുങ്ങല്ലൂർ കോവിലകത്തുണ്ടായിരുന്ന വിദ്വൽകു ലകൂടസ്ഥന്മാരിൽ മുന്നണിയിൽ നിന്നിരുന്ന കുഞ്ഞിരാമ വൎമ്മതമ്പുരാൻ അവർകൾ ഇളയതമ്പുരാൻസ്ഥാനം ക യ്യേററു കുറച്ചു കാലം കഴിഞ്ഞശേഷമാണു തീപ്പെട്ടതു്. സകല വിഷയങ്ങളിലും ഉറച്ച പാണ്ഡിത്യമുണ്ടായിരുന്ന ആ തിരുമനസ്സിലേക്കു വ്യാകരണാദി വിശിഷ്ടശാസ്ത്രങ്ങ ളിലുള്ള അഗാധമായ യോഗ്യത അന്നും, ഇന്നും പണ്ഡി തലോകം നിസ്സംശയം സമ്മതിച്ചിട്ടുണ്ടു്. അവിടേയ്ക്കു ണ്ടായിരുന്ന ശിഷ്യസമ്പത്തിന്നും ഒരു കയ്യും കണക്കുമു ണ്ടായിരുന്നില്ല. അവിടുന്നു് ഒരു ഉത്തമകവിയുമായിരു ന്നു. അവിടുത്തെ ഭാഗിനേയനും പ്രിയശിഷ്യനുമായിരു ന്നു പരേതനായ നമ്മുടെ മഹാകവി കുഞ്ഞിക്കുട്ടൻതമ്പു രാൻ അവർകൾ. അച്ചുതമേനോനവർകൾ മഹാപ ണ്ഡിതനായ കുഞ്ഞിരാമവൎമ്മതമ്പുരാനവർകളുടെ ശിഷ്യ നായി കുമാരസംഭവം, രഘുവംശം,മാഘം മുതലായ സം സ്കൃകാവ്യങ്ങൾ അത്യന്താ ശ്രദ്ധാപൂർവ്വം പഠിച്ചു. അല ങ്കാരവിഷയത്തിൽ "കുവലയാനന്ദം" തുടങ്ങിയ വിശി

ഷ്ടഗ്രന്ഥങ്ങളും മററുചില ഉപരിഗ്രന്ഥങ്ങളും തമ്പുരാനവർകളുടെ തിരുമുഖത്തുനിന്നുതന്നെ അദ്ദേഹം അഭ്യസിക്കുകയും, അക്കാലത്തുതന്നെ കവനവിഷയത്തിൽ അതിരററ വാസന കാണിക്കുകയും ചെയ്തു.

"ശ്രീരാമവർമ്മനൃപശീതകരൻ കളങ്കം
ചേരാതവൻ സുമതി ചാരുകലാവിലാസി
സാരോദയൻ"ചരമസാഗര"വാരിധീശൻ
പേരോലുമെൻ ഗുരുവരൻ......"

എന്നു തുടങ്ങിയ പദ്യം അച്യുതമേനോനവർകൾ തന്റെ ഗുരുഭൂതനായ തമ്പുരാനവർകളെപ്പററി നിർമ്മിച്ചിട്ടുള്ളതാണ്. സ്വശിഷ്യന്റെ ബുദ്ധിസാമർത്ഥ്യവും, കവനവിഷയത്തിലുള്ള വാസനാവൈഭവവും കണ്ടു തമ്പുരാനവർകൾ സന്തുഷ്ടനാവുകപതിവായിരുന്നു. അന്നു കൊടുങ്ങല്ലൂർ കോവിലകത്തുസാഹിത്യരസികന്മാരും, കവികളുമായ പലരും അവിടത്തെ തമ്പുരാക്കന്മാരുടെ സരസഗംഭീരമായ സാഹിത്യപാണ്ഡിത്യത്തെ പ്രശംസിച്ചും, അവരുടെ ശിഷ്യന്മാരായും താമസിച്ചുവന്നിരുന്നു. ഭാഷാകവിതയ്ക്കു്, ഒരു പുതിയ മണിപ്രവാളരീതിയെ സംബന്ധിച്ചേടത്തോളം കാലോചിതമായ പരിഷ്ക്കാരം വരുത്തിയവരിൽ അഗ്രഗണ്യനായിരുന്ന വെണ്മണി അച്ഛൻ നമ്പൂതിരിപ്പാടവർകൾ പ്രസ്തുത കോവിലകത്തെ കുഞ്ഞിപ്പിള്ളത്തമ്പുരാട്ടിയെ (കുഞ്ഞിക്കുട്ടൻ തമ്പുരാനവർകളുടെ മാതാവിനെ) വിവാഹം ചെയ്തിരുന്നതിനാൽ അദ്ദേഹത്തിന്നു മിക്കസമയങ്ങളിലും അവിടത്തന്നേയായിരുന്നു താമസം. അവിടത്തെ നേതൃത്വത്തിൽ പലപ്പോഴും കവിസദസ്സുകൾ കൂട്ടുകയും, കഴിഞ്ഞുപോയ ഒറവങ്കരനീലകണ്ഠൻ നമ്പൂതിരി (രാജാ) അവർകൾ, നടുവത്തു അച്ഛൻ നമ്പൂതിരി അവർകൾ, കവിസാർവ്

ചെറമൻ കെച്ചുണ്ണിത്തമ്പുരാനവർകൾ, വെണ്മണി മഹൻ നമ്പൂതിരിപ്പാടവർകൾ മുതലായ ഭാഷാകവിവര്യന്മാർ ഒരു സംഘമായും കുഞ്ഞിക്കുട്ടൻ തമ്പുരാനവർകൾ നടുവത്തു മഹൻ നമ്പൂതിരി അവർകൾ, കുണ്ടൂർ നാരായണമേനോനവർകൾ, കുന്നേഴത്തു പരമേശ്വരമേനോനവർകൾ, ചെറിയ കുഞ്ഞുണ്ണിത്തമ്പുരാനവർകൾ തുടങ്ങിയ ചെറുകിടക്കാരായ കവികൾ മറെറാരുസംഘമായും പല സാഹിത്യപരിശ്രമങ്ങൾ ചെയ്യുകയും സാധാരണമായിരുന്നു. നമ്മുടെ ചരിത്രപുരുഷൻ ആദ്യം പറയപ്പെട്ട സംഘത്തിൽ ചേൎന്നു പല കവനങ്ങളും നിൎമ്മിച്ചു് പ്രസ്തുതസംഘവുമായുള്ള സാഹചൎയ്യത്താൽ തന്റെ കവനരീതിക്കു നല്ല പഴക്കവും, തഴക്കവും സിദ്ധിക്കുവാനിടയാക്കി. കുഞ്ഞിക്കുട്ടൻതമ്പുരാനവർകൾ തുടങ്ങിയ അന്നത്തെ ചില ചെറുകിടക്കാരും മേൽകിടക്കാരായ വെണ്മണി പ്രഭൃതികളുടെ സംഘത്തിൽചേൎന്നു കവിതാപരിശീലനം ചെയ്യുകയും, പല കവനപരീക്ഷകളിലും അന്നു പങ്കുകൊള്ളുകയും ചെയ്തുവന്നിരുന്നു. കൊടുങ്ങല്ലൂർകോവിലകത്തെ വിദ്വന്മണികളായിരുന്ന വലിയ കുഞ്ഞുണ്ണിത്തമ്പുരാനവർകൾ, വലിയ കുഞ്ഞൻതമ്പുരാനവർകൾ, വലിയ കുഞ്ഞിരാമവൎമ്മ തമ്പുരാനവർകൾ (നമ്മുടെ ചരിത്രപുരുഷന്റെ ഗുരുനാഥൻ) തുടങ്ങിയ പണ്ഡിതസാൎവ്വഭൌമന്മാരും മററും പ്രസ്തുതകവികളുടെ പല വിധത്തിലുള്ള പരിശ്രമങ്ങളിലും അവരെ സൎവ്വഥാ പ്രോത്സാഹിപ്പിച്ചു വരികയും ചെയ്തിരുന്നു. ഇപ്രകാരം കവിതക്കാരും, സാഹിത്യരസികന്മാരുമായ പല മാന്യന്മാരുമായി സാഹചൎയ്യത്തിന്നിടയാവുകയാൽ അച്യുതമേനോനവർകൾ ക്രമേ

ന സംസ്കൃതത്തിലുള്ള ഉപരിപഠനത്തിൽ നിന്ന പിന്തിരിഞ്ഞു കവനകലാഭ്യാസത്തിന്നായി നിരന്തരപരിശ്രമം ചെയ്യാൻ തുടങ്ങി. കവിസാർവ്വഭൌമൻ കൊച്ചുണ്ണിത്തമ്പുരാനവർകളും, വെണ്മണി മഹൻ നമ്പൂതിരിപ്പാടവർകളും, ഒറവുങ്കര നീലകണ്ഠൻ നമ്പൂതിരി (രാജാ) അവർകളും അദ്ദേഹത്തിൻെറ പ്രാണസ്നേഹിതന്മാരായി ത്തീൎന്നു. ഇങ്ങിനെ ഏതുസമയത്തും കവനകലാഭ്യാസത്തിൽ ബദ്ധശ്രദ്ധനായി കാലം കഴിക്കുകയാലും, വെണ്മണി അച്ഛൻനമ്പൂതിരിപ്പാടവർകൾ തുടങ്ങിയ യഥാൎത്ഥ ഭാഷാകവികളുടെ ഉപദേശങ്ങളാലും, അനുഗ്രഹങ്ങളാലും സ്വതവേ നല്ല വാസനക്കാരനായിരുന്ന അച്യുതമേനോനവർകളുടെ കവിതാരീതിക്കു അഭിലഷണീയമായ ഒരു ചമൽക്കാരം സിദ്ധിച്ചു. അന്നു കോവിലകത്തു പലപ്പോഴും നിമിഷകവനപരീക്ഷകളും, അക്ഷരശ്ലോകപരീക്ഷകളും നടത്തുക പതിവായിരുന്നു. പ്രസ്തുതപരീക്ഷകളിൽ നമ്മുടെ ചരിത്രപുരുഷൻ സോത്സാഹം ചേരുകയും, അവിടത്തെ സാഹിത്യസദസ്സിൻെറ നേതാവായ വെണ്മണി അച്ഛൻ നമ്പൂതിരിപ്പാട്ടിലെ പ്രശംസയ്ക്കു പാത്രമാവുകയും ചെയ്തിട്ടുണ്ടു്. അന്നത്തെ കവിസദസ്സിൽവെച്ചു പല കവനപരീക്ഷകളും നടന്നിട്ടുള്ളതിനെ ആസ്പദമാക്കി ഓരോ കവികളുടേയും കവിതാരീതിയെപ്പററി വെണ്മണി അച്ഛൻ നിൎമ്മിച്ചിട്ടുള്ള സുപ്രസിദ്ധപദ്യത്തിൽ അച്യുതമേനോനവർകളെക്കുറിച്ചുപറയുന്നതു "ഇടയ്ക്കച്യുതൻ മെച്യമോടേ..ജാതപ്രാസം തകൎക്കും" എന്നാകുന്നു. അതേവിധത്തിൽ വെണ്മണി മഹൻ പല

രുടേയും കവനമാതൃകയെക്കുറിച്ചുണ്ടാക്കിയിട്ടുള്ള പദ്യത്തിൽ "......അതിപ്രാസമെണ്ണിപ്പെറുക്കി—ശ്ലാഘിച്ചീടാതെ കുത്തിത്തിരുകിവിടുവതിന്നച്യുതൻ" എന്നും പറഞ്ഞിരിക്കുന്നു. അന്നുതന്നെ അച്യുതമേനോനവർകളുടെ കവനരചനാസാമർത്ഥ്യത്തെ ആസ്പദമാക്കി അന്യദിക്കുകാരായ പല മാന്യകവികളും അദ്ദേഹത്തെ ആത്മാർത്ഥമായി അഭിനന്ദിക്കുകയുണ്ടായിട്ടുണ്ട്. ആയിടയ്ക്കു നമ്മുടെ ചരിത്രപുരുഷൻ തൻെറ പ്രിയസ്നേഹിതന്മാരായ കവികളുടെ പ്രീതിക്കു സർവ്വഥാ പാത്രീഭവിച്ചതു അദ്ദേഹത്തിൻെറ കവനവിഷയകമായ നിഷ്കർഷയാലായിരുന്നു. ദുരാന്വയങ്ങളോ, കുസന്ധികളോ, ഗ്രാമ്യപദങ്ങളോ അച്യുതമേനോനവർകളുടെ പദങ്ങളിൽ ഒരു കാലത്തും കാണുകയില്ലെന്നു അദ്ദേഹത്തിൻെറ കൃതികൾ വായിച്ചിട്ടുള്ള സാഹിത്യരസികന്മാരെ ഈ ഘട്ടത്തിൽ ധരിപ്പിക്കേണ്ട ആവശ്യമുണ്ടെന്നു തോന്നുന്നില്ല. യതിഭംഗം മുതലായ ന്യൂനതകൾ തൻെറ കവിതയിൽ ഒരിക്കലും വന്നുകൂടരുതെന്നു അദ്ദേഹത്തിനു നിർബന്ധമുണ്ടായിരുന്നു. അച്യുതമേനോനവർകൾ ശബ്ദഭംഗിയിൽ വളരെ പ്രതിപത്തി പ്രദർശിപ്പിച്ചിരുന്നു എങ്കിലും, കേവലം നിരർത്ഥകപദങ്ങൾ സ്വകവിതയിൽകൊണ്ടുവന്നു ചാടിച്ചു അർത്ഥത്തെ ബലികഴിക്കുവാൻ അദ്ദേഹം ലവലേശമെങ്കിലും ആഗ്രഹിച്ചിരുന്നില്ല. അന്ത്യപ്രാസവും, അനുപ്രാസവും മററും ഭാഷാകവിതയ്ക്കു പ്രത്യേകം ഭംഗിയാണെന്നും, ആവശ്യമാണെന്നും അഭിപ്രായമുള്ള ഒരാളായിരുന്നു അദ്ദേഹം എന്നു അദ്ദേഹത്തിൻെറ ഏതു ഭാഷാകവിതയും സുവ്യക്തമാക്കുന്നുണ്ട്. "പ്രാസത്തിന്നു വേണ്ടി

പ്രയാസപ്പെട്ട അൎത്ഥത്തെ അനൎത്ഥത്തിലാക്കാൻ നോക്കുന്നതു അപകടമാണെങ്കിലും, ശബ്ദഗുണത്തിന്നു പ്രാധാന്യം കല്പിക്കാതിരുന്നാൽ ആകപ്പാടെ ഭാഷാകവിത പഞ്ചസാര ചേൎക്കാത്ത കാപ്പിപോലെയാകുമെന്നാണു എന്റെ അഭിപ്രായം" എന്നു അച്യുതമേനോനവർകൾ പലപ്പോഴും പറയാറുണ്ടായിരുന്നു.

ഭാഷാകവനവിഷയകമായി സൎവ്വഥാ ശ്രദ്ധിച്ചിരുന്നവരായ വെണ്മണിമഹൻ, ഒറവങ്കര, നടുവത്തച്ഛൻ, കൊച്ചുണ്ണിത്തമ്പുരാൻ, കുഞ്ഞിക്കുട്ടൻ തമ്പുരാൻ മുതലായവരുടെ ഉററചങ്ങാതിയായും, അവരെപ്പോലെ തന്നെ ഏതുരീതിയിലുള്ള കവിതകളും എഴുതുവാൻ സമൎത്ഥനായും കുറെക്കാലം കൊടുങ്ങല്ലൂർ കോവിലകത്തെ വിടാതെ ഭജിച്ചുകൊണ്ടിരുന്ന ഒരു ഘട്ടത്തിലാണു അച്യുതമേനോനവർകളുടെ കവിതാഗുണം പലൎക്കും ബോദ്ധ്യപ്പെടുവാനിടയായതു്. അന്നു പഴയ ഭാഷാകവികൾ ഓരോ പ്രസ്ഥാനത്തിൽ പല കാവ്യമാതൃകകളും നിൎമ്മിച്ചുകൊണ്ടിരുന്ന ഒരു കാലമായിരുന്നു. നാടകങ്ങൾ, മണിപ്രവാളകൃതികൾ, ഭാണങ്ങൾ, ചമ്പുക്കൾ, സന്ദേശങ്ങൾ മുതലായ പല കവിതാമാതൃകകളും നിൎമ്മിച്ചുകൊണ്ടിരുന്നതിനിടയിൽ ഗ്രാമ്യകാവ്യങ്ങളായ "അംബോപദേശാ"ദികൃതികൾ വിരചിച്ചു വിടുവാനും നമ്മുടെ കൊടുങ്ങല്ലൂർ കവിസമാജത്തിൽപ്പെട്ട ചിലർ ബദ്ധകങ്കണരാകാതിരുന്നിട്ടില്ല. അങ്ങിനെ വെണ്മണിമഹൻ നിൎമ്മിച്ച "അംബോപദേശ"ത്തെ അനുകരിച്ചു നമ്മുടെ ചരിത്രപുരുഷനും, നടുവത്തച്ഛൻ നമ്പൂതിരിഅവർകളും ഒറവങ്കരയും മററും ഓരോ "അംബോപദേശം" ഉണ്ടാക്കിയിട്ടുണ്ടു്. അക്കാലത്തു ഇന്നത്തെപ്പോ

ലെ ഗൌരവമേറിയ വിഷയങ്ങൾ തേടിപ്പിടിച്ചു കവിതയെഴുതുവാനോ, തത്വപരമായ ആദൎശങ്ങൾ നൽകുകയാണു ഒരു കവിയുടെ ധൎമ്മമെന്നു സമൎത്ഥിക്കുവാനോ, സംസ്കൃതമൊഴികെ മററുള്ള പരിഷ്കൃതഭാഷകളിൽ നിന്നു സാരവത്തായ പല സംഗതികളും ഗ്രഹിക്കുവാനോ, വാസനാകവികളെ സദ്വിഷയത്തിലേക്കു നയിച്ചു ലോകോപകാരത്തിന്നുതകുന്ന കവിതകൾ നിൎമ്മിക്കുവാൻ ഉപദേശിക്കുവാനോ, കാവ്യനിൎമ്മാണം കൊണ്ടു സ്വയമേവ കുറെ രസിക്കാമെന്നല്ലാതെ പ്രസ്തുത പദ്ധതി വഴിയായി ഉപജീവനമാൎഗ്ഗം നേടുവാനോ, തൽകാലദേശാവസ്ഥകൾ ഭാഷാകവികൾക്കു പറയത്തക്ക യാതൊരു സൌകൎയ്യവും നൽകാതിരുന്നതിനാലായിരിക്കണം വെണ്മണി പ്രഭൃതികളുടെ പ്രതിഭാശക്തി പലപ്പോഴും ഗ്രാമ്യവിഷയങ്ങളോടു പ്രതിപത്തി കാണിക്കുവാനിടയായിട്ടുള്ളതെന്നു പറയുന്നതിൽ വലിയ അബദ്ധമുണ്ടെന്നു തോന്നുന്നില്ല. "പൂരപ്രബന്ധം" മുതലായ വെണ്മണികൃതികൾ കേവലം ഗ്രാമ്യങ്ങളായ വാച്യാലങ്കാരധോരണിയാൽ സംസ്കൃതമനസ്സുകളെമുഷിപ്പിക്കത്തക്കവണ്ണം പുറത്തിറങ്ങിയതും ഈ കാരണങ്ങളാൽത്തന്നെയാണെന്നനുമാനിപ്പാൻ ധാരാളം ന്യായങ്ങളുണ്ടു്. അപ്രകാരം ഉത്തമ സാഹിത്യകോടിയിൽ ഗണിക്കപ്പെടുവാൻ നിവൃത്തിയില്ലാത്ത പല കവിതകളും നമ്മുടെ ചരിത്രപുരുഷനും, അദ്ദേഹത്തിൻെറ സ്നേഹിതന്മാരും നിൎമ്മിച്ചിട്ടുണ്ടു്. വെണ്മണിയുടെ "അംബോപദേശ"ത്തേക്കാൾ രസികത്വമേറിയതാകുന്നു അച്യുതമേനോനവർകളുടെ അംബോപദേശം. അൎത്ഥപുഷ്ടിയും, ശബ്ദഭംഗിയും ഒരുപോലെ തികഞ്ഞി

ട്ടുള്ള പ്രസ്തുതകൃതി ഇതുവരെ പ്രസിദ്ധപ്പെടുത്തിക്കണ്ടി ട്ടില്ലെങ്കിലും നമ്മുടെ കവിയുടെ സ്വഹസ്താക്ഷരത്തിലുള്ള അതിൻെറ കയ്യെഴുത്തു പകർപ്പു ഞാൻ രണ്ടു മൂന്നു പ്രാവശ്യം വായിച്ചിട്ടുണ്ട്. തൻെറ യഥാൎത്ഥ കവിതാവാസന ഒരു കണ്ണാടിയിലെന്നപോലെ കവി നമുക്കു "അംബോപദേശം" മൂലം കാണിച്ചുതരുന്നുണ്ടെങ്കിലും, അതിൽനിന്നു സജ്ജനസമക്ഷം എടുത്തുകാണിപ്പാൻ തക്കതൊന്നുരണ്ടു പദ്യങ്ങളെങ്കിലും ഇവിടെ ഉദ്ധരിക്കുവാൻ എൻെറ പരിശോധനയിൽ കാണുന്നില്ലെന്നു പറയേണ്ടിവരുന്നതിൽ ഞാൻ നിൎവ്യാജം വ്യസനിക്കുകതന്നെ ചെയ്യുന്നു. അച്യുതമേനോനവർകൾ അക്കാലത്തു ഇത്തരത്തിൽ എഴുതിയിട്ടുള്ള കൃതികൾക്കു ഒരു കയ്യും കണക്കുമില്ല. ശബ്ദാൎത്ഥഗുണപ്രധാനങ്ങളായ പ്രകൃത കാവ്യങ്ങൾക്കു അദ്ദേഹം കൈക്കൊണ്ടവിഷയം ഗ്രാമ്യമായ ഒരു പ്രസ്ഥാനത്തിനു യോജിച്ചതാകയാൽ അദ്ദേഹത്തിൻെറ മനോധൎമ്മമൎമ്മജ്ഞതയെ അറിഞ്ഞു യഥാൎത്ഥമായി അഭിനന്ദിപ്പാൻ അധികംപേർ തുനിയുകയില്ലെന്നുള്ള സംഗതി ഇവിടെ മറച്ചുവെയ്ക്കുവാൻ ഞാൻ തയ്യാറില്ല.

അച്ചുതമേനോനവർകൾ ഇപ്രകാരം കവനകലയിൽ കറകളഞ്ഞ വാസനയും, സാമൎത്ഥ്യവും കാണിച്ചുകൊണ്ടിരുന്ന കാലത്താണു സുപ്രസിദ്ധസാഹിത്യരസികനും, കവിയുമായിരുന്ന കണ്ടത്തിൽ വൎഗ്ഗീസ്സുമാപ്പിളയവർകളുടെ "മലയാളമനോരമ" പത്രത്തിൽ അന്നത്തെ ഭാഷാകവികളുടെ കവനതല്ലജങ്ങൾ കളിയാടിക്കൊണ്ടിരുന്നതു്. അക്കാലത്തു ഭാഷാകവികളേയും, സാഹിത്യ

രസികന്മാരേയും പ്രോത്സാഹിപ്പിക്കുവാനും, രസിപ്പിക്കുവാനും "മലയാളമനോരമ" ചെയ്തിട്ടുള്ള സ്തുത്യർഹങ്ങളായ പരിശ്രമങ്ങൾ അപരിമിതങ്ങളായിരുന്നു. ഭാഷാകവികളുടെ പ്രതിഭാവിലാസം കളിയാടിക്കൊണ്ടിരുന്ന ഒരു കളരിതന്നെയായിരുന്നു "മനോരമ." നമ്മുടെ ചരിത്രപുരുഷനും അവരുടെ കൂട്ടത്തിൽ ഒട്ടും അപ്രധാനമല്ലാത്ത ഒരു സ്ഥാനമാണ് അന്നു കൈക്കൊണ്ടിരുന്നത്. സമസ്യാപൂരണങ്ങളായും, വാദപ്രതിവാദങ്ങളായും, ചെറുകഥകളായും, തർജ്ജമകളായും, പ്രശ്നങ്ങളായും പല കൃതികളും മനോരമയിൽ പ്രത്യക്ഷപ്പെട്ടിരുന്ന ആ കാലത്ത് അച്യുതമേനോൻ അവർകളും അവയിൽ സോത്സാഹം പങ്കുകൊള്ളുകയും, സാഹിത്യവിദ്വാന്മാരുടെ പ്രശംസയ്ക്കു പ്രാത്രീഭവിക്കുകയും ചെയ്തിട്ടുണ്ട്. അദ്ദേഹത്തിന്റെ സമസ്യാപൂരണങ്ങളിൽ പലതും ആകർഷണീയങ്ങളാണെങ്കിലും, അന്നു സകല സാഹിത്യരസികന്മാരും ഐകകണ്ഠ്യേന സമ്മതിച്ചിട്ടുള്ളതാകുന്നു

"തിണ്ണം ചെന്നിട്ടു തിണ്ണിൽത്തെളിവിനൊടു തിള-
യ്ക്കുന്ന പാലൊട്ടു പൊന്നിൻ
കിണ്ണംകൊണ്ടമ്മ കാണാതടവിലുടനടൻ
മുക്കി മുക്കിൽപ്പതുങ്ങി
കണ്ണുംപാത്തങ്ങു നി,ന്നായതു ചൊടിയിണകൊ-
ണ്ടൂതിയൂതിക്കുടിക്കും
"കണ്ണൻ കല്യാണപൂർണ്ണൻ കളകമലദള-
ക്കണ്ണനെൻ കണ്ണിലാമോ?"

എന്ന പദ്യം. ഉണ്ണിക്കണ്ണൻ ഉപായേന ചുടപാൽ കവൻ കുടിക്കുന്നതു് അദ്ദേഹം വിവരിക്കുന്നതു നോക്കുക. സുകുമാരകളേബരനായ ഗോപകുമാരൻ സൂത്രത്തിൽ ക്ഷീരപാനം ചെയ്യുന്ന സമ്പ്രദായം ഭംഗിയായി ചിത്രീകരിച്ച തരികയാകുന്നു മനോധമ്മമമ്മജ്ഞനായ നമ്മുടെകവി ചെയ്യുന്നതു്. ഇത്തരത്തിൽ ഉത്തമങ്ങളായ അസംഖ്യം പദ്യങ്ങൾ അദ്ദേഹം മനോരമയിൽ എഴുതിയിട്ടുണ്ടു്. "കാടല്ലേ നിൻെറ ഭത്താവിന്ന ഭവന,മതേ നിൻെറ യോ—നിന്മണാളൻ ചൂടില്ലേ പന്നഗത്തെ" എന്നിത്യാദി പദ്യം കുഞ്ഞിക്കുട്ടൻതമ്പുരാൻ തിരുമനസ്സുകൊണ്ടും മററും ലക്ഷ്മീദേവിയുടേയും, പാവ്വതീദേവിയുടേയും ചോദ്യോത്തരരീതിയിൽ എഴുതിയിട്ടുള്ളവ സരസതരങ്ങളാണെന്നു സമ്മതിച്ചേ കഴിയൂ. എന്നാൽ അച്യുതമേനോനവർകൾ ആ രീതിയിൽ നിമ്മിച്ചിട്ടുള്ള പദ്യം പ്രസ്തുത ശ്ലോകങ്ങളേക്കാൾ തന്മയതചമേറിയതാണെന്നു് അന്നും ഇന്നും പലരും അഭിപ്രായപ്പെട്ടിട്ടുണ്ടു്. ഈ സന്ദഭ്ത്തിൽ ആ പദ്യം ഇവിടെ ഉദ്ധരിക്കുന്നതു വായനക്കാക്കു രസാവഹമാകാനിടയുണ്ടെന്നു വിശ്വസിക്കുന്നു.

"നന്നോ മെയ്യണിവാനുമേ! ഫണി, രമേ!
മെത്തയ്ക്കു കൊള്ളാം കണ-
ക്കേന്നോ കാളയിതേറുവാ,നനുദിനം
മേച്ചീടുവാനുത്തമം,
എന്നാലെന്നുമിരന്നിടുന്നതഴകോ,
കക്കുന്നതിൽ ഭേദമാ-
ണെ,ന്നാക്കുന്നലമങ്കമാരുടെ കളി-
ച്ചൊല്ലിങ്ങു താങ്ങാകണം."

മേലെഴുതിയ പദ്യം സന്ദർഭവശാൽ പലരും ഉദ്ധരിച്ചിട്ടുണ്ടെങ്കിലും അതിൻെറ സ്വാഭാവികമായ ചമൽക്കാരാതിരേകമോക്കുമ്പോൾ വിട്ടുകളയുവാൻ നിവൃത്തിയില്ലാത്തതിനാലാണു ഞാൻ വീണ്ടും ഇവിടെ പകത്തിയതു്. ഇങ്ങിനെ യഥാത്ഥകാവ്യരസം തുളുമ്പുന്ന പദ്യങ്ങൾ അച്യുതമേനോനവർകൾ എഴുതിയിട്ടുള്ളതു് അന്നത്തെ സാഹിത്യനിരൂപകന്മാരുടെ പ്രശംസയ്ക്കു സവ്വഥാ പാത്രീഭവിച്ചിട്ടുണ്ടു്.

നമ്മുടെ ചരിത്രപുരുഷനു നവീനപ്രസ്ഥാനങ്ങളിൽ അഥവാ പുതിയ സമ്പ്രദായം പിടിച്ചു കാവ്യനിമ്മാണം ചെയ്യാൻ ഒരു പ്രത്യേകസാമത്ഥ്യമുണ്ടായിരുന്നു എന്നും, ആ വിഷയത്തിൽ അദ്ദേഹത്തിൻെറ മനോധമ്മഫലമായി ഉണ്ടായതാണു "കവിപുഷ്പമാല" എന്നും ഇന്നത്തെ സാഹിത്യരസികന്മാരിൽ മിക്കപേരും അറിഞ്ഞിരിപ്പാനിടയില്ല. അന്നത്തെ ഭാഷാകവികളെ ഓരോ പുഷ്പങ്ങളോടുപമിച്ചു നമ്മുടെ കവി "കവിപുഷ്പമാല" എന്നൊരു സരസകൃതി നിമ്മിച്ചു. ആ നവീനപ്രസ്ഥാനത്തിനു മാർഗ്ഗദർശി അദ്ദേഹമല്ലാതെ മററാരുമായിരുന്നില്ല. പ്രസ്തുത കൃതി തൻെറ പ്രാണസ്നേഹിതനും, യഥാത്ഥവാസനാകവിയും, ബുദ്ധിമാനുമായിരുന്ന വെണ്മണി മഹൻ നമ്പൂരിപ്പാട്ടിലേക്കു അഭിപ്രായത്തിന്നായി അദ്ദേഹം അയച്ചുകൊടുത്തു. അന്നു വെണ്മണി മഹൻ അല്പാ സുഖക്കേടായി തൻെറ ഇല്ലത്തു താമസിക്കുകയായിരുന്നു. താൻ പ്രസ്തുത പുതിയ കവിത അയച്ചിട്ടു അതു അഭിപ്രായസഹിതം മടക്കി അയച്ചുകാണാത്തതിൽ അച്യുതമേനോനവർകൾ വെണ്മണിയെ കത്തു

കാംമൂലം ഓൎമ്മപ്പെടുത്തിക്കൊണ്ടിരുന്നു. ഒടുവിൽ സ്വ തവേ അമാന്തക്കാരനായ വെണ്മണിയുടെ അഭിപ്രായം കിട്ടായ്കയാൽ അക്ഷമനായി, ഒരു സരസകവിയും സുപ്രസിദ്ധവൈദ്യനുമായിരുന്ന തൈക്കാട്ടു ഇട്ടീരിമൂസ്സ തവർകളുടെ പക്കൽ നമ്മുടെ കവി അല്പം പരിഭവസ്വ രത്തിൽ അദ്ദേഹത്തിനു (വെണ്മണിക്കു) ഒരു കത്തയച്ചു. സ്വാഭാവികമായ അലസതയ്ക്കുപുറമെ ദീനത്താൽ ബു ദ്ധി മന്ദിച്ചിരിക്കുമ്പോഴാണു വെണ്മണിക്കു ഈ കത്തു കിട്ടിയതു്. അന്നേവരെ "കവിപുഷ്പമാല"യെ നല്ലവ ണ്ണം പരിശോധിക്കുവാൻ അദ്ദേഹം ശ്രമിച്ചിരുന്നില്ല. പ്രിയസ്നേഹിതനായ അച്യുതമേനോൻ അവർകളുടെ പ രിഭവം "സ്നേഹമുള്ളേടത്തേ പരിഭവമുള്ളൂ" എന്നപഴമൊ ഴിക്കാസ്പദമാക്കിയാണെങ്കിലും സുഖക്കേടുകാരനായ വെ ണ്മണിയെ അല്പം മുഷിപ്പിക്കുവാനിടയാക്കി. ഉടനെ അ ദ്ദേഹം "കവിപുഷ്പമാലയെ" ഒന്നു മനസ്സിരുത്തി പ രിശോധിച്ചു. കവിത വളരെ നന്നായിരുന്നു എങ്കിലും ഓരോ കവികളെ ഓരോ പുഷ്പങ്ങളോടുപമിച്ചതിൽ ചിലരെ അതിർകടന്നു സ്തുതിക്കുകയും, മററു ചിലരെ ക ഠിനമായി നിന്ദിക്കുകയുമാണു അച്യുതമേനോനവർകൾ ചെയ്തിട്ടുള്ളതെന്നു നിൎമ്മലഹൃദയനായ വെണ്മണിക്കു ബോദ്ധ്യമായി. കവികളെ ഓരോ പുഷ്പങ്ങളാക്കിയ തിൽ പലരുടേയും കാൎയ്യത്തിൽ സമാനധൎമ്മം ശരിയായി ട്ടില്ലെങ്കിൽ അങ്ങിനെ വന്നുപോയ വീഴ്ചയെ ആസ്പദമാ ക്കി അച്യുതമേനോനവർകളുടെ മനഃസ്ഥിതിയെപ്പററി ആക്ഷേപിക്കുവാൻ വലിയകാരണമൊന്നുമില്ലെന്നുള്ളതു് നിൎവ്വിവാദമാണു്. ഓരോ കവികളെ ഓരോ പുഷ്പങ്ങ

ളോടുപമിക്കുമ്പോൾ സമാനധർമ്മസംബന്ധമായി ചില സംഗതികൾ യോജിക്കാതെ വരുന്നതു സ്വാഭാവികമാണെന്നു കരുതി അടങ്ങിയിരിപ്പാൻ വെണ്മണി തയ്യാറായില്ല. പക്ഷെ ചില കവികളെപ്പററി നിർമ്മിച്ചിട്ടുള്ള പദ്യങ്ങളിൽ അതിർ കവിഞ്ഞവിധം പരിഹാസരസം കോരിച്ചൊരിഞ്ഞിരുന്നു നമ്മുടെ കവി എന്നു വെണ്മണിക്കു അനുമാനിക്കാൻ തക്ക നിലയിലായിരുന്നു

"* * * * * * *
* * * * * * *

"പായ്യൂാടൻ" പട്ടിനക്കിക്ക്യമിപുഴകളരി-
ച്ചീച്ചുയാക്കുന്ന കണ്ടാ-
ലോക്കാനിച്ചീടുമെച്ചിക്കുഴിയതിച്ചുളവാം
കാവളപ്പൂവ്വതത്രേ."

എന്നു തുടങ്ങിയ ശ്ലോകങ്ങൾ. പായ്യൂാട്ടുനമ്പൂതിരി (ആഢ്യൻ)എന്ന ഒരു കവിയെപ്പററിയാണു പ്രസ്തുത പദ്യത്തിൽ പ്രസ്താവിച്ചിരിക്കുന്നതു്. ഇങ്ങിനെ പല പദ്യങ്ങളിലും കാണ്മാനിടവന്ന അനഭിലഷണീയമായ പ്രയോഗങ്ങളാൽ തൻെറ സ്നേഹിതനെ ഒന്നു കണക്കിൽ ശകാരിക്കുവാൻതക്ക നിലയിൽ "കവിപുഷ്പമാല"യെ ഒന്നു "ഉടച്ചുവാർത്തു്" വെണ്മണി സ്വന്തമായി എഴുതി അയച്ച ഒരു സരസഗംഭീരമായ കൃതിയാകുന്നു ഇന്നു നാം കാണുന്ന "കവിപുഷ്പമാല." അച്യുതമേനോനവർകളുടെ "കവിപുഷ്പമാല" അതിന്നുശേഷം സാഹിത്യലോകത്തിൽ അവതരിക്കുകയുണ്ടായില്ല. അതു വളരെ രസകരമായതും, പല കവികളുടെയും യോഗ്യതായോ

ഗ്യതകളെ പ്രത്യക്ഷമാക്കുന്നതുമായിരുന്നു എന്നു കേട്ടിട്ടുണ്ടു്. വെണ്മണിയുടെ "കവിപുഷ്പമാല" എന്ന കൃതി അച്ച്യുതമേനോനവർകളുടെ "കവിപുഷ്പമാല"യിൽ തനിക്കു പിടിക്കാത്ത ചില ഭാഗങ്ങളെ വിമൎശിച്ചെഴുതിയതാണെന്നും, ഉററസ്നേഹിതന്മാരായ അവർ തമ്മിൽ ഉള്ളുകൊണ്ടു യാതൊരു വിരോധവുമുണ്ടായിട്ടില്ലാ നിർദ്ദോഷിയായ വെണ്മണി അപ്രകാരം ഒരു ആക്ഷേപകൃതിയെഴുതിയതെന്നും ധരിക്കാത്തവർ പലരുമുണ്ടു്. വെണ്മണിക്കു അച്ച്യുതമേനോനവർകളോടുണ്ടായിരുന്ന അകൃത്രിമസ്നേഹത്തിനു അസംഖ്യം ദൃഷ്ടാന്തങ്ങൾ പറയുവാനുണ്ടു്. ആരോടും മുഖം നോക്കാതെ ഉള്ള തുറന്നു അഭിപ്രായം പറയുന്ന സ്വഭാവക്കാരനായിരുന്നു വെണ്മണി. അവർ തമ്മിൽ നടന്ന സാഹിത്യസമരം വ്യക്തിപരമായ ഒരു പോരാട്ടമായിരുന്നു എന്നു ഒരിക്കലും സമ്മതിക്കാൻ നിവൃത്തിയില്ല. വിശേഷിച്ചു അന്നു അച്ച്യുതമേനോനവർകളെ പ്രസ്തുത "കവിപുഷ്പമാല" നിൎമ്മിക്കുവാൻ പ്രേരിപ്പിച്ച ചില പ്രമാണികളായ കവികളെക്കൂടി കഠിനമായിക്കളിയാക്കിക്കൊണ്ടാണു വെണ്മണി പ്രസ്തുത കൃതിയെപ്പററിത്തന്റെ അഭിപ്രായം പ്രസ്പഷ്ടമാക്കിയിട്ടുള്ളതെന്നു കാണുമ്പോൾ അദ്ദേഹത്തിനു നമ്മുടെ കഥാപുരുഷനോടു മാത്രമല്ല പോരാടുവാൻ തോന്നിയതെന്നു പ്രത്യക്ഷമാകുന്നു. അതിന്നുദാഹരണമായി കൊച്ചുണ്ണിത്തമ്പുരാനവർകളെപ്പററി വെണ്മണി പറയുന്ന പദ്യംതന്നെ എടുക്കാം:—

"കോട്ടംതീൎന്ന ഗുണം തികഞ്ഞ രസികൻ
കൊച്ചുണ്ണിഭൂപാലക-
ശ്രേഷ്ഠൻ നല്ലൊരു യോഗ്യനോ കുസുമമീ
ക്കുന്നോടു ചേൎന്നീടുവാൻ
കേട്ടാൽ ഭംഗിചുരുക്ക, മല്പരസ, മി
ല്ലാരാളമിത്യാദികൊ-
ണ്ടാകട്ടെ നൽപ്പവിഴാഖ്യമല്ലികയതാ-
കട്ടെ പകിട്ടെന്നിയെ."

ഈ പദ്യംകൊണ്ടു കൊച്ചുണ്ണിത്തമ്പുരാനവർകൾക്കു അച്യുതമേനോനവർകൾ കൊടുത്ത സ്ഥാനം വെണ്മണി ഒട്ടും തന്നെ സമ്മതിക്കുന്നില്ലെന്നും, അദ്ദേഹം സ്വാഭിപ്രായാനുസരണം തമ്പുരാനവർകളെ പവിഴമല്ലികയാക്കിയിരിക്കയാണെന്നും തെളിയുന്നു. തമ്പുരാനവർകളും വെണ്മണിയുമായി അതിവസ്നേഹത്തിലായിരുന്നു കഴിഞ്ഞുകൂടിയിരുന്നതെന്നും, പക്ഷേ കാൎയ്യം വരുമ്പോൾ സ്വാഭിപ്രായം പറയുവാൻ അദ്ദേഹം (വെണ്മണി) മടിച്ചിരുന്നില്ലെന്നും ഇതുകൊണ്ടെല്ലാം വ്യക്തമാകുമ്പോൾ നമ്മുടെ കവിയോടു യാതൊരു "കലവറ"യും വെച്ചല്ലാ വെണ്മണി സാഹിത്യസമരം തുടങ്ങിയതെന്നും പ്രത്യേകം വിശദമാകുന്നു. "കവിപുഷ്പമാല"യെ സംബന്ധിച്ചേടത്തോളം, അച്യുതമേനോൻ അവർകൾക്കു കൊച്ചുണ്ണിത്തമ്പുരാൻ തിരുമനസ്സിലെ സഹായം കാൎയ്യമായുണ്ടായിരുന്നതിനാൽ ചില സാധുക്കളായ കവികളെ അതിർകവിഞ്ഞു ആക്ഷേപിക്കുന്ന വിഷയത്തിൽ തമ്പുരാനവർകളുടെ കയ്യും ഉണ്ടായിരുന്നു എന്നു വെണ്മണി കരുതിയിരുന്നതിനാലായിരുന്നു അദ്ദേഹത്തിനു പ്രകൃതകൃതിയെ

ഒന്നു ഉടച്ചു വാക്കാൻ വാശി തോന്നിയതെന്നൂഹിപ്പാൻ ധാരാളം ന്യായം കാണ്മാനുണ്ടു്. ഏതായാലും "കവിപുഷ്പമാല"യുടെ ആവിർഭാവം കാരണം അന്നത്തെ സാഹിത്യലോകത്തിൽ കവികൾ തമ്മിൽ വ്യക്തിപരമായ യാതൊരു സ്പർദ്ധയും ഉണ്ടായിട്ടില്ലെന്നു തെളിയിക്കുവാൻ മാത്രമാകുന്നു ആ സംഗതിയെ പുരസ്കരിച്ചു ഇത്രത്തോളം വിസ്തരിച്ചു പ്രതിപാദിച്ചതു്. അച്യുതമേനോനവർകളുടെ മനോധർമ്മമർമ്മജ്ഞതയുടെ ഒരു ഫലമായിട്ടാണു് "കവിപുഷ്പമാല" എന്ന പേരിൽ ഒരു പുതിയ പദ്ധതിക്കാസ്പദമായ കവിത സാഹിത്യലോകത്തിൽ അവതരിച്ചതെന്നു കാണുമ്പോൾ നമുക്കു അദ്ദേഹത്തെ ആത്മാർത്ഥമായി ആദരിക്കാതെ നിവൃത്തിയില്ല. അനന്തരകാലത്താണു "കവിഭാരതം," "കവിരാമായണം," "കവിമൃഗാവലി" മുതലായ കൃതികൾ ഓരോ കവീന്ദ്രന്മാർ എഴുതിപ്പുറത്തിറക്കിയതു്. ഇത്രയൊക്കെപ്പറയാനിടയായ കൂട്ടത്തിൽ അച്യുതമേനോനവർകളുടെ സാക്ഷാൽ "കവിപുഷ്പമാല" പുറത്തു വരാതിരുന്നതു എന്തുകൊണ്ടാണെന്നുള്ള ഒരു ചോദ്യത്തിന്നു ഒരു സമാധാനം പറയേണ്ടിവരുന്നു. വെണ്മണിയെ ഭയന്നിട്ടാണു അദ്ദേഹം പ്രകൃതകൃതി പ്രസിദ്ധപ്പെടുത്താതിരുന്നതെന്നു കരുതുവാൻ ന്യായമില്ല. വെണ്മണിയും മററു ചിലരും ഉദ്ദേശിച്ചിട്ടുള്ളതുപോലെ "കവിപുഷ്പമാല"യിൽ ചിലരെ അതികഠിനമായി ആക്ഷേപിച്ചിരിപ്പാൻ ഇടയുള്ളതിനാൽ ആകപ്പാടെ അതിൻെറ ആവിർഭാവംകൊണ്ടു് കഠോരമായ കക്ഷിവഴക്കു ഭാഷാകവികളുടെയിടയിൽ വന്നുകൂടരുതെന്നുള്ള മററു ചിലരുടെ അഭിപ്രായ

ത്താലായിരിക്കാം അച്യുതമേനോനവർകൾ അതു പ്രസിദ്ധപ്പെടുത്താതിരുന്നതെന്നു കരുതുവാനേ നിവൃത്തിയുള്ളു.

അച്യുതമേനോൻ അവർകൾ ഇപ്രകാരം ബുദ്ധിപൂർവ്വം ചില പ്രസ്ഥാനങ്ങളിൽ കൈവെപ്പാൻ സമർത്ഥനാണെന്നു മേലുദ്ധരിച്ച സംഗതികൾ സ്പഷ്ടമാക്കുന്നുണ്ടല്ലോ. അദ്ദേഹം ആയിടയ്ക്കു മററുപല കൃതികളും എഴുതി തന്റെ യോഗ്യത വിശദമാക്കുകയുണ്ടായിട്ടുണ്ട്. അദ്ദേഹത്തിനു കിളിപ്പാട്ടുകൾ, കൈകൊട്ടിക്കളിപ്പാട്ടുകൾ മുതലായവയെഴുതുവാൻ സ്വതവേതന്നെ ഒരു വാസനയുണ്ടായിരുന്നു. അനവധി കൈകൊട്ടിക്കളിപ്പാട്ടുകളും, പാനകളും അദ്ദേഹം നിർമ്മിച്ചിട്ടുണ്ട്. മലയാളസ്ത്രീകൾക്കു ഭംഗിയായി പാടിക്കളിക്കത്തക്കവണ്ണം അദ്ദേഹം അസംഖ്യം "തിരുവാതിരപ്പാട്ട്"കളും, "കുമ്മിപ്പാട്ട്"കളും നിർമ്മിച്ചിട്ടുണ്ട്. മണിപ്രവാള കൃതികൾ നിർമ്മിക്കുന്നതിലാകട്ടേ, അദ്ദേഹത്തിനുള്ള സാമർത്ഥ്യം ഒന്നു വേറെതന്നെയായിരുന്നു. ദൃഢമായ പാണ്ഡിത്യവും, പഴക്കവും, പരിചയവുമുള്ള സരസകവികളുമായുള്ള സംസർഗ്ഗവും അദ്ദേഹത്തിനു കവിതാപരിശ്രമത്തിൽ കണക്കിലേറെ സഹായമായിട്ടാണു വന്നുകൂടിയത്. അങ്ങിനെയിരിക്കുന്ന കാലത്താണു അദ്ദേഹം ജൈമിനി മഹർഷിയുടെ കൃതിയായ "അശ്വമേധം" (മൂലം) പരിഭാഷപ്പെടുത്തുവാൻ പുറപ്പെട്ടതു്. ഈ വിഷയത്തിൽ മഹാകവി കുഞ്ഞിക്കുട്ടൻതമ്പുരാനവർകളുടെ ഉപദേശവും കൂടി അച്യുതമേനോനവർകൾക്കുണ്ടായിട്ടുണ്ടെന്നുള്ള സംഗതി പ്രസ്താവ്യമാണു്. പ്രസ്തുതമൂലകൃതി വൃത്താനുവൃത്തമായി തർജ്ജിമചെയ്യാതെ

കിളിപ്പാട്ടാക്കുവാൻ നമ്മുടെ കവി കരുതിയതു്, ഭാഷാഗാനനിർമ്മാണത്തിൽ അദ്ദേഹത്തിന്നുണ്ടായിരുന്ന അതിയായ വാസനയാലും പരിചയത്താലുമായിരുന്നു. സാമാന്യം വലിയ ഗ്രന്ഥമായ "അശ്വമേധം" എന്ന പുരാണം അച്യുതമേനോനവർകൾ കിളിപ്പാട്ടായി പരിഭാഷപ്പെടുത്തിത്തുടങ്ങിയ ശേഷം നിർഭാഗ്യവശാൽ അദ്ദേഹത്തിന്നു പ്രസ്തുത കൃത്യത്തിൽനിന്നു കുറെക്കാലത്തോളം പിന്തിരിയേണ്ടി വന്നു. ഇക്കാലഘട്ടം നമ്മുടെ ചരിത്രപുരുഷന്നു നാനാപ്രകാരേണ കഠിനമായ ഒരു ദുർദശ ബാധിച്ച സമയമായിരുന്നു. "ഈ ലോകത്തിൽ സുഖമസുഖവും മിശ്രമായ്ത്താനിരിക്കും" എന്നുള്ള കവിവാക്യത്തിൽ വലിയ കാര്യമടങ്ങിയിട്ടുണ്ടെന്നു നമുക്കു പല സംഗതികളാലും അനുഭവമാണല്ലൊ. നമ്മുടെ ചരിത്രപുരുഷന്റെ കഥതന്നെ അതിനെ സർവഥാ സമർത്ഥിക്കുകതന്നെ ചെയ്യുന്നു. സാഹിത്യവിഷയത്തിൽ സർവതോമുഖമായ ഔത്സുക്യം കാണിച്ചുകൊണ്ടു കൊടുങ്ങല്ലൂർ കോവിലകത്തും മററു പല പണ്ഡിതസദസ്സുകളിലും സോത്സാഹം സഹവസിച്ചുവന്നിരുന്ന അച്യുതമേനോൻ അവർകൾക്കു പ്രമാണികളായിരുന്ന തന്റെ മാതുലന്മാരുടെ നിര്യാണത്താൽ തറവാട്ടിൽ കാരണവസ്ഥാനവും കൈകാര്യകർത്തൃത്വവും ലഭിച്ചു. മാനധനാദിയാൽ മററു മിക്ക നായർ തറവാടുകളേയും ലജ്ജിപ്പിക്കുവാൻ തക്ക മഹത്വവും പ്രഭുത്വവും തികഞ്ഞ ഒരു പ്രസിദ്ധകുടുംബത്തിന്റെ അധിപനാകുവാൻ അദ്ദേഹത്തിന്നു യോഗം സിദ്ധിച്ചു എങ്കിലും ഗൗരവമേറിയ ആ സ്ഥാനത്തിരുന്നുകൊണ്ടു സരസ്വതീപൂജ നടത്തു

വാൻ നിവൃത്തിയില്ലാത്ത നിലയിൽ പല പ്രതിബന്ധങ്ങളും അടിക്കടി വന്നുകൊണ്ടിരുന്നു. സാധാരണ നായർകുടുംബങ്ങളിലെ അനന്തിരവന്മാർ ആകാംക്ഷിക്കുന്ന കാരണവസ്ഥാനം കരസ്ഥമായതു നമ്മുടെ കവിക്ക് ഏതാണ്ട് ഒരു നിർഭാഗ്യസൂചകമാണെന്നു കണക്കാക്കുവാൻ അനന്തരകാലത്തു പല സംഭവങ്ങളുമുണ്ടായി. ആവക അനിഷ്ടസംഭവങ്ങളെ ഇവിടെ വിവരിക്കുവാൻ തൽകാലം ഒരുങ്ങുന്നില്ല. ചുരുക്കിപ്പറയുന്നതായാൽ സമ്പൽസമൃദ്ധിയുള്ള മിക്ക മലയാളതറവാട്ടുകൾക്കും സാധാരണമായി ബാധിച്ചുകാണുന്ന കുടുംബവഴക്കുകൾ കാത്തുള്ളിത്തറവാട്ടിനേയും പിടികൂടുകയും അതേവരെ ഏകയോഗക്ഷേമമായി കഴിഞ്ഞുകൂടിയിരുന്ന ആ സുപ്രസിദ്ധഗൃഹത്തിലെ അംഗങ്ങളിൽ ചിലർ മററു ചിലരുടെ ദുഷ്പ്രേരണയാലോ, അഥവാ സ്വാർത്ഥതല്പരതയുടെ ശക്തിമത്തായ നിർബന്ധത്താലൊ എന്തൊ നമ്മുടെ കവിയെ കൈകാര്യകർത്തൃത്വത്തിൽ നിന്നു് ഒഴിവാക്കുവാൻ പല പരിശ്രമങ്ങളും തുടരുകയുമുണ്ടായി. ഏതാനും സംവത്സരങ്ങളോളം പ്രസ്തുത കുടുംബാംഗങ്ങളിൽ ചിലരോടു കാരണവരായ അച്യുതമേനോൻ അവർകൾ കൂസൽ കൂടാതെ പോരാടിക്കൊണ്ടിരുന്നെങ്കിലും അദ്ദേഹത്തിന്നു് ആ വിഷയത്തിൽത്തന്നെ മനസ്സിരുത്തി പല പ്രയാസമേറിയ കാൎയ്യങ്ങളും നടത്തേണ്ടിവന്നതിനാൽ കവിതാവനിത വളരെ കാലത്തോളം അദ്ദേഹത്തെ വിട്ടുപിരിഞ്ഞു താമസിക്കുകതന്നെ ചെയ്തു. ധാരാളം ധനവും ജനസ്വാധീനവും തികഞ്ഞ നമ്മുടെ കവിക്കു എതിർകക്ഷികളായ അനന്തിരവന്മാരുടെ സമര

സന്നാഹത്തെത്തടുക്കുവാൻ തക്ക കരുക്കൾ സമ്പാദിക്കുവാനും, സ്വേച്ഛാനുസരണം പ്രവർത്തിപ്പാനുമുള്ള ഏർപ്പാടുകൾ ചെയ്യുവാനല്ലാതെ മറ്റൊരു വിഷയത്തിലും മനസ്സോടിക്കുവാൻ അന്നു സമയമുണ്ടായില്ല. കുടുംബസംബന്ധമായി നേരിട്ട പ്രതിബന്ധങ്ങൾ അദ്ദേഹത്തിന്റെ സാഹിത്യപരമായ ജീവിതത്തെ പാടേ ഭഞ്ജിക്കുകയും, ഏതാനും സംവത്സരങ്ങളോളം അദ്ദേഹം പല വ്യവഹാരങ്ങളുമായി കാലം കഴിച്ചുകൂട്ടുകയും ചെയ്തു. ഈ കാലഘട്ടം അദ്ദേഹത്തിന്റെ ജീവിതത്തിൽ അനാശാസ്യമായ ഒരു അവസ്ഥയെയാണ് ഉണ്ടാക്കിത്തീർത്തതു്. കാരണവർ തന്റെ ഭാര്യയേയും, സന്താനങ്ങളേയും മാത്രം നോക്കി സുഖലോലുപനായി കാലം കഴിക്കുന്നതല്ലാതെ, സ്വന്തം തറവാട്ടിന്റെ ക്ഷേമത്തെ അശേഷംപോലും ആലോചിക്കുന്നില്ലെന്നുള്ള ഒരു അപരാധം അദ്ദേഹത്തിന്റെ പേരിൽ അനന്തിരവന്മാർ ആരോപിക്കുവാൻ തുടങ്ങുകയും, തൽഫലമായി നമ്മുടെ ചരിത്രപുരുഷനു മറ്റു കുടുംബാംഗങ്ങളോടുണ്ടായിരുന്ന നീരസം പൂർവ്വാധികം വർദ്ധിക്കുകയും, ചെയ്തതോടുകൂടി പ്രസിദ്ധന്മാരായിരുന്ന പൂർവ്വികന്മാർ പ്രഭാവത്തോടെ ഭരിച്ചുപോന്ന കാത്തുള്ളിൽതറവാടു കേവലം നാഥനില്ലാത്ത നിലയിൽ ആയിത്തീർന്നു. ഒടുവിൽ ദുർഭരണഹേതുകമായി കടം വർദ്ധിച്ചു പ്രസ്തുതതറവാടിന്റെ പഴയ നിലയ്ക്കും, വിലയ്ക്കും വലിയ കോട്ടം വന്നപ്പോൾ പല മദ്ധ്യസ്ഥന്മാരുടേയും ഉപദേശാനുസരണം കുടുംബസ്വത്തുക്കൾ ഭാഗം ചെയ്തു കാര്യം അവസാനിപ്പിക്കുകയാണു നല്ലതെന്നുള്ള ഭൂരിപക്ഷാഭിപ്രായത്തോടു് അച്യുതമേനോനവർകളും

യോജിക്കുകയും, തനിക്കുള്ള ഓഹരി വാങ്ങി അദ്ദേഹം ഭാര്യാഗൃഹത്തിൽ താമസമാക്കുകയും ചെയ്തു. ഇപ്രകാരം ഒരു അനിഷ്ടസംഭവം കാണ്മുള്ളിൽ തറവാട്ടിൽ വന്നുകൂടിയതു കാരണവരുടെ ഭരണവൈകല്യത്താലാണെന്നും അതല്ല അനന്തിരവരുടേയും, മററുചില സംബന്ധികളുടേയും സ്വാതന്ത്ര്യതല്പരതയാലാണെന്നും പലരും അവരവരുടെ "സരസ്വതീപ്രസാദം" പോലെ പറഞ്ഞുവന്നു എങ്കിലും ആ വിഷയത്തെക്കുറിച്ചു സൂക്ഷ്മമായി വിചിന്തനം ചെയ്യേണ്ട ആവശ്യം നമുക്കില്ലാത്തതിനാൽ അതിന്നായി തുനിയുന്നില്ല.

ഇപ്രകാരം നിർഭാഗ്യവശാൽ സ്വകുടുംബത്തിൽ നിന്നു പിരിഞ്ഞു താമസിക്കുവാൻ തുടങ്ങിയശേഷവും പലതരത്തിലുള്ള മനോവ്യാകുലതയാലും, ബുദ്ധിമുട്ടുകളാലും നമ്മുടെ കവിയ്ക്കു തന്റെ പഴയ സാഹിത്യപഥത്തിലേക്കു പ്രവേശിക്കുവാൻ സാധിച്ചില്ല. അങ്ങിനെ വളരെക്കാലം കഴിഞ്ഞശേഷം കുഞ്ഞിക്കുട്ടൻ തമ്പുരാൻ തിരുമനസ്സുകൊണ്ടു മുതലായ സുമനസ്സുകളായ സ്നേഹിതന്മാരുടെ ഉപദേശത്താലും, നിർബ്ബന്ധത്താലുമാണു അച്യുതമേനോനവർകൾ വീണ്ടും സാഹിത്യക്കളരിയിലേക്കു കാലെടുത്തു വെയ്ക്കുവാൻ തുടങ്ങിയതു്. തമ്പുരാൻ തുടങ്ങിയ മാന്യന്മാർ അക്കാലത്തു നമ്മുടെ കവിയെ സദുപദേശത്താൽ പ്രോത്സാഹിപ്പിച്ചുകൊണ്ടിരുന്നില്ലെങ്കിൽ അദ്ദേഹത്തിന്നു സാഹിത്യ ലോകത്തിൽ ഇന്നുള്ള വിശിഷ്ടസ്ഥാനം ഒരിക്കലും ലഭിക്കുകയില്ലായിരുന്നു എന്നുള്ളതിന്നു സംശയമില്ലെന്നു മാത്രമല്ല, അതിവിശേഷമായ "ജൈമിനീയാശ്വമേധം" തുടങ്ങിയ സരസഗംഭീരകാ

വ്യാഭരണങ്ങളും മററും ഭാഷാഭാമിനിയുടെ അനൎഘാല ങ്കാരങ്ങളായി പരിണമിക്കുകയും ചെയ്യുകയില്ലായിരുന്നു. ഈ നിലയിൽ തൻെറ സരസമായ തൂലികയെ അച്യുതമേനോൻ അവൎകൾ വീണ്ടും ഉപയോഗിച്ചുതുടങ്ങുകയും, അശ്വമേധം കിളിപ്പാട്ടു ഉടനടി പൂൎത്തിയാക്കുവാൻ നിരന്തരമായി പരിശ്രമിക്കുകയും ചെയ്തു. പ്രസ്തുതകാവ്യത്തിലെ രസകരങ്ങളായ ഓരോ ഭാഗങ്ങൾ എഴുതിക്കഴിയുമ്പോൾ അദ്ദേഹം അവയെ കുഞ്ഞിക്കുട്ടൻതമ്പുരാൻ തിരുമനസ്സിലെ കേൾപ്പിക്കയും, തനിക്കു സംശയമുള്ള ഭാഗങ്ങൾ തജ്ജിമചെയ്യാൻ അദ്ദേഹത്തിൻെറ സഹായം കൈക്കൊള്ളുകയും പതിവായിരുന്നു. അക്കാലത്തു സരസകവി ഒടുവിൽ കുഞ്ഞിക്കൃഷ്ണമേനോനവൎകൾ കൊടുങ്ങല്ലൂർ താസിൽദാരായിരുന്നതിനാൽ സാധാരണമായി നമ്മുടെ കവി അദ്ദേഹത്തിൻെറ വസതിയിൽ ചെന്നു തൻെറ കിളിപ്പാട്ടിലെ പലഭാഗങ്ങളും സ്വാഭാവികമായ രാഗാലാപസാമൎത്ഥ്യത്തോടേ വായിക്കുകയും ചെയ്യാറുണ്ടായിരുന്നു. അക്കാലത്തു ഒടുവിൻെറയും, മററു പല സ്നേഹിതന്മാരുടേയും നിൎബ്ബന്ധത്താൽ അദ്ദേഹം ലക്ഷ്മീഭായി, ഭാഷാപോഷിണി, കവനകൌമുദി മുതലായ മാസികകളിലേക്കു സരസതരങ്ങളായ പല പദ്യലേഖനങ്ങളും അയച്ചുകൊണ്ടിരുന്നു. തൃശ്ശിവപേരൂർവെച്ചു അക്കാലത്തു രണ്ടുമൂന്നു തവണനടത്തപ്പെട്ടിട്ടുള്ള "ഭാരതവിലാസം" സാഹിത്യസദസ്സിലും, മററുപല കവിസമാജങ്ങളിലും നമ്മുടെ കവി സന്നിഹിതനാവുകയും, സ്വസാഹിത്യപരിശ്രമത്താൽ സഹൃദയന്മാരെ സന്തോഷഭരിതരാക്കുകയും ചെയ്തിട്ടുണ്ടു്. അന്നു ഒരു "ഭാരതവിലാസം" സഭ

യ്ക്കു തൃശ്ശിവപേരൂർ വന്നപ്പോഴാണു മഹാകവി ഉള്ളൂർ വർകഠം നമ്മുടെ ചരിത്രപുരുഷനുമായി പരിചയപ്പെട്ടു അദ്ദേഹത്തിന്റെ "അശ്വമേധം" വായിച്ചുകേട്ടതു്. ആ പാദമധുരമായ പ്രസ്തുതകൃതിയെപ്പററി ഉള്ളൂർ അന്നു പറഞ്ഞ അഭിപ്രായം നമ്മുടെ കവിയ്ക്കു സർവ്വതോമുഖമായ പ്രോത്സാഹനത്തിനു കാരണമായി. അച്യുതമേനോൻ അവർകളുടെ സരസതരമായ കവിതാപരിശ്രമത്തിനു ഇനിയും അനേകം ഉദാഹരണങ്ങഠം പറയുവാനുണ്ടു്. അക്കാലത്തു "കവനകൌമുദി"മാസികയിലും മററും കൂട്ടുകവിതകഠം (ഓരോ കഥകളും മററും പങ്കിട്ടെടുത്തു പലരും ചേൎന്നു എഴുതുന്ന കവിതകഠം) എഴുതി പ്രസിദ്ധപ്പെടുത്തുക എന്നൊരു പ്രസ്ഥാനം പരേതനായ പന്തളത്തു് കേരളവൎമ്മതമ്പുരാനവർകഠം, ഉള്ളൂർ, കണ്ടൂർ, ഒടു, കുററിപ്പുറത്തു കേശവൻനായർ അവർകഠം മുതലായവർ തുടങ്ങിയപ്പോഠം അവരുടെ കൂട്ടത്തിൽ ചേൎന്നു നമ്മുടെ കവിയും പങ്കുകൊണ്ടിട്ടുണ്ടു്. ആ വക സംരംഭങ്ങളുടെ ഫലമായി "പ്രമദ്വരാചരിതം", "ഉപകോശ", "രത്നാവലി" മുതലായ പല വിശിഷ്ടഖണ്ഡകാവ്യങ്ങളും "കവനകൌമുദി"യിൽ പ്രകാശിച്ചിരുന്നതു നമുക്കു കാണ്മാൻ ഇടയായിട്ടുണ്ടല്ലോ. തനിക്കു മററുള്ള കവികളേക്കാഠം കുറെ പ്രായംകൂടുതലാണെങ്കിലും സാഹിത്യരസികന്മാർ സംഘം കൂടിയാൽ ഏവൎക്കും പ്രോത്സാഹനത്തിനു വഴിയാകുന്ന സദുപദേശങ്ങഠം ചെയ്യുവാനും, യുവകവികളോടും മഹാകവികളോടും ഭേദമെന്യേ പെരുമാറുവാനും എല്ലാവരുടെയും കൂട്ടത്തിൽകൂടി കവിതയെഴുതുവാനും അച്യുതമേനോൻ അവർകഠംക്കു ഏററവും

പ്രതിപത്തിയുണ്ടായിരുന്നു. ഓരോ കാവ്യങ്ങളുമെടുത്തു കവികൾ പലരും കൂട്ടുകൂടി അവയെപ്പററി നിരൂപണം ചെയ്യുമ്പോൾ നമ്മുടെ കവിയുടെ അഭിപ്രായത്തിന്റെ വില ഒന്നു വേറെ തന്നെയായിരുന്നു. "ലക്ഷ്മീഭായി" മുതലായ ചില മാസികകൾക്കു അദ്ദേഹം ലേഖനസഹായം ചെയ്തുകൊണ്ടിരുന്നു എന്നു മുൻപു പ്രസ്താവിച്ചിട്ടുണ്ടല്ലോ. "സതീനിദശ്നം" എന്ന പേരിൽ നമ്മുടെ കവി പ്രസ്തുത മാസികയിൽ എഴുതിയിട്ടുള്ള മണിപ്രവാള കൃതി ഉത്തമഖണ്ഡകാവ്യത്തിനു സർവഥാ ഒരു നിദർശനം തന്നെയാകുന്നു. അദ്ദേഹം ലക്ഷ്മീഭായിയിൽത്തന്നെ തുടരെത്തുടരെ എഴുതിയിരുന്ന "രുഗ്മിണീ സ്വയംവരം" മണിപ്രവാളകാവ്യം മുഴുമിക്കുന്നതിനു മുൻപ്—1085-തുലാം 15-ാംനു— അദ്ദേഹത്തിനു കാലഗതിയെ അവലംബിക്കേണ്ടിവന്നെങ്കിലും പ്രസ്തുത കൃതി പിന്നീടു കവിസാർവ്വഭൗമൻ കൊടുങ്ങല്ലൂർ കൊച്ചുണ്ണിത്തമ്പുരാൻ അവർകൾ പൂർത്തിയാക്കിയിട്ടുണ്ട്. ഇവ കൂടാതെ പല കവിസമാജങ്ങൾക്കായും പത്രങ്ങൾക്കായും മാസികകൾക്കായും അച്യുതമേനോൻ അവർകൾ കവനാഭരണങ്ങൾ നൽകിക്കൊണ്ടിരുന്നു. കവിതാനിർമ്മാണവും ഇഷ്ടജനങ്ങളുമായുള്ള സല്ലാപവുമായിരുന്നു അദ്ദേഹത്തിന്റെ അനന്തരകാലത്തെ കാര്യപരിപാടിയിലെ പ്രധാന വിഷയങ്ങൾ. പല മാന്യ ഭാഷാഭിമാനികളുടേയും ക്ഷണമനുസരിച്ച് അന്യ ദിക്കുകളിൽ പോയി പത്തും പതിനഞ്ചും ദിവസങ്ങളോളം താമസിച്ചും അദ്ദേഹം പല കവനങ്ങളും നിർമ്മിക്കുക പതിവായിരുന്നു.

എത്രയോ കാലം മുമ്പ് അച്യുതമേനോൻഅവർകൾ എഴുതിത്തുടങ്ങിയതും സംഗതിവശാൽ തൽകൃത്യത്തിൽനിന്നു വിരമിക്കുവാനിടയായതും വീണ്ടും എഴുതുവാൻ തുടങ്ങിയതുമായ "അശ്വമേധം" കിളിപ്പാട്ട് അദ്ദേഹം ഒടുവിൽ മുഴമിച്ചുവെച്ചിരുന്നെങ്കിലും ആ മഹത്തായ കൃതിയെ പുസ്തകരൂപത്തിൽ ഒരു കണ്ണു കാണുവാൻ അദ്ദേഹത്തിന്നു സാധിച്ചില്ല.

"ആനന്ദരാമായണ"വും അദ്ദേഹം കിളിപ്പാട്ടുരീതിയിൽ കുറെയധികം എഴുതി വെച്ചിട്ടുണ്ട്. "ജൈമിനീയാശ്വമേധം" അടുത്ത കാലത്തു മാസികാരൂപത്തിൽ പുറത്തിറക്കിയ ശ്രീമാൻ കാത്തുള്ളിൽ രാമൻ മേനവനോടു കേരളീയരായ നമുക്കു നന്ദി പറയേണ്ട ചുമതലയുണ്ട്. അതിവിശിഷ്ടമായ പ്രസ്തുത കൃതി നമ്മുടെ ഭാഷാഭണ്ഡാരത്തിന്നു ഒരുഅനശ്വരമായ സമ്പാദ്യമാണെന്നുള്ളതിന്നു സംശയമില്ല. ഇവ കൂടാതെ പലവക കൃതികളായി അനവധി കയ്യെഴുത്തു പകർപ്പുകൾ, അച്ചടിപ്പിക്കുവാൻതക്ക ഗുണമുള്ളവയായിക്കിടക്കുന്നുണ്ടെന്നു കേൾക്കുന്നു. കൈകൊട്ടിക്കളിപ്പാട്ടുകൾ, പാനകൾ, മണിപ്രവാളകൃതികൾ എന്നിവ വളരെ അധികമുണ്ടെന്നാണു തോന്നുന്നതു്. അവയിൽ ഉപയോഗയോഗ്യമായവയെ തേടിപ്പിടിച്ചു പ്രസിദ്ധപ്പെടുത്തുവാൻ ഒരു സരസകവിയും, അച്യുതമേനോനവർകളോടു വളരെ ഭക്തിബഹുമാനാദികളുള്ള ഒരു മാന്യനമായ നന്ത്യേലത്തു പത്മനാഭമേനോൻ അവർകൾ ഉത്സാഹിക്കുന്നുണ്ടെന്നു അറിയുന്നതു സന്തോഷാവഹമായ ഒരു സംഗതിയാണ്. അദ്ദേഹത്തിന്റെ പരിശ്രമം അചിരേണ സഫലമാകുവാൻ ദൈവം ഇടവരുത്തട്ടെ.

II

## കവിതിലകൻ

# വരവൂർ ശാമുമേനോൻ.

---

കേരളീയരുടെ ആദിഗുരുവും, ആരാദ്ധ്യപുരുഷനുമായിരുന്ന തുഞ്ചത്തു രാമാനുജനെഴുത്തച്ഛനുശേഷം ഭാഷാഗാനരീതിയിൽ എണ്ണത്തക്ക ഗ്രന്ഥങ്ങൾ ആകർഷണീയമായ ഭാഷയിൽ നിർമ്മിച്ചിട്ടുള്ള കവികളുടെ കൂട്ടത്തിൽ ഒട്ടും അപ്രധാനമല്ലാത്ത ഒരു സ്ഥാനമാണു കഴിഞ്ഞുപോയ കവിതിലകൻ വരവൂർ ശാമുമേനോൻ അവർകൾക്കുള്ളതെന്നു സധൈര്യം പറയാവുന്നതാണ്. അദ്ദേഹത്തിന്റെ കിളിപ്പാട്ടുകളുടെ ഗുണം പല ഭാഷാസാഹിത്യനിരൂപകന്മാരും സശിരഃകമ്പം സമ്മതിച്ചിട്ടുണ്ട്. വിശേഷിച്ചു "ശങ്കരവിജയ"ത്തെ സംബന്ധിച്ച അഭിപ്രായത്തിൽ മഹാമഹിമശ്രീ രാമവർമ്മ അപ്പൻതമ്പുരാൻ തിരുമനസ്സുകൊണ്ടു പറഞ്ഞിരിക്കുന്നതു ഇപ്രകാരമാകുന്നു:- "കിളികളുടെ കളനിനദത്തിന്നും, ശാമുമേനോൻ അവർകളുടെ കിളിപ്പാട്ടിന്നുമുള്ള ഗുണം ഒന്നുതന്നെയാണെന്നു പറഞ്ഞറിയിക്കേണ്ടകാലം തെററിയിരിക്കുന്നു." ഇങ്ങിനെ പല യഥാർത്ഥസാഹിത്യനായകന്മാരുടെയും അഭിനന്ദനത്തിന്നു പാത്രമായി, കൈരളിക്കു കമനീയങ്ങളായ പല മെയ്യാഭരണങ്ങളും നൽകി അടുത്തകാലത്തു ദിവംഗതനായ അദ്ദേഹത്തിന്റെ ജീവചരിത്രം ചുരു

ക്കമായിട്ടെങ്കിലും ഇവിടെ പ്രസ്താവിക്കുന്നതു് കേരളീയ ൎക്കു പരക്കെ ഉപയോഗമാകുമെന്നു വിശ്വസിക്കുന്നു.

നമ്മുടെ കഥാപുരുഷന്റെ ജന്മഭൂമി കൊച്ചിശ്ശീമ കിഴക്കൻചിററൂരാണു്. ചിററൂർ ഭഗവതിക്ഷേത്രത്തിൽ പരമ്പരയാ വെളിച്ചപ്പാടു (കോമരം) സ്ഥാനം കയ്യേററു വന്നിരുന്ന ഒരു മാന്യ നായർകുടുംബമായ വരവൂർ തറവാട്ടിലെ ശ്രീമതി ഏമുഅമ്മയുടെ സീമന്തപുത്രനായിരുന്നു അദ്ദേഹം. ശ്രീമാൻ ശാമുമേനോനവർകളുടെ പിതാവു ചിററൂർ താലൂക്കിലുൾപ്പെട്ട പട്ടഞ്ചേരി അംശത്തിലുള്ള "മണിയിൽ" വീട്ടിൽ നാണുനായരവർകളായിരുന്നു. ശാമു എന്ന പേർ പഴയകാലംമുതൽക്കേ ആ വീട്ടിൽനിന്നു ഭഗവതിക്ഷേത്രത്തിൽ വെളിച്ചപ്പാടാകുന്നവൎക്കു ഒരു പ്രത്യേക സ്ഥാനപ്പേരായി ഇടാറുള്ളതാണു്. നമ്മുടെ ചരിത്രപുരുഷനു ആറാംമാസത്തിൽ ചോറുകൊടുക്കുന്ന അവസരത്തിൽ, തങ്ങളുടെ പുത്രനെ വെളിച്ചപ്പാടു സ്ഥാനത്തിന്നു അയപ്പാൻ ഉദ്ദേശിക്കുന്നില്ലെന്നു തീൎച്ചപ്പെടുത്തി മാതാപിതാക്കന്മാർ വേറെ ഏതെങ്കിലും ഒരു പേരിടുവാൻ ഭാവിച്ചു. ആ സമയത്തു പ്രസ്തുത ശിശുവിന്നു ബോധക്ഷയം ഉണ്ടാവുകയും, ഭഗവതിക്ഷേത്രത്തിലെ വെളിച്ചപ്പാടുതുള്ളി "കുട്ടിക്കു ശാമു എന്നുതന്നെ പേരിടണ"മെന്നു കല്പിക്കുകയും, ആ ദേവീശാസനത്തെ മാതാപിതാക്കന്മാർ ആദരിക്കുകയും, ഉടനെ തന്നെ ശാമു എന്നു നാമകരണം ചെയ്യുകയും, മോഹാലസ്യപ്പെട്ടു കിടന്നിരുന്ന കുട്ടിക്കു സുബോധം ജനിക്കുകയും ചെയ്തതായി പറഞ്ഞുകേട്ടിട്ടുണ്ടു്. ശ്രീമാൻ ശാമുമേനോനു ചെറുപ്പം മുതൽക്കുതന്നെ ദേവിയുടെ ആവേശം ഉ

ണ്ടായിരുന്നതായി അദ്ദേഹംതന്നെ പറയുകയും പതിവായിരുന്നു.

ഇപ്രകാരം ദേവീകടാക്ഷത്തോടുകൂടി ശൈശവദശയിൽ, അധികഭാഗവും സ്വപിതാവിന്റെ ഗൃഹത്തിലും, അദ്ദേഹത്തിന്റെ കൃഷിസ്ഥലമായ "ചേന്തോണി" എന്ന സ്ഥലത്തുമാണ ശ്രീമാൻ ശാമുമേനോൻ താമസിച്ചിരുന്നത്. പട്ടഞ്ചീരിയിലുള്ള ഒരു നാട്ടെഴുത്തു പള്ളിയിലാണ അദ്ദേഹം അക്ഷരവിദ്യയും, ബാലപാഠങ്ങളും അഭ്യസിച്ചതും. കൊടുവായൂർക്കാരനായ താച്ചുമേനോൻ എന്നൊരാളായിരുന്നു ഒന്നാമത്തെ ഗുരുനാഥൻ. അക്കാലത്തു നമ്മുടെ കുമാരൻ യാതൊരു പ്രസരിപ്പും കാണിക്കാതെ ഒതുങ്ങിയ നിലയിലാണ ജീവിതം നയിച്ചുവന്നത്. കണ്ണൻകുട്ടിയെന്നും, ഗോവിന്ദൻകുട്ടിയെന്നും പേരുകളുള്ള രണ്ടു അവരജന്മാർ അന്നു അദ്ദേഹത്തിന്നുണ്ടായിരുന്നു. അവരിൽ കണ്ണൻകുട്ടി, കൌമാരദശയിൽത്തന്നെ സ്വാഭാവികമായ കവിതാവാസന കാണിച്ചിരുന്നു. ഗോവിന്ദൻകുട്ടി കേവലം മൂന്നുവയസ്സുമാത്രം പ്രായമായ ഒരു ശിശുവായിരുന്നെങ്കിലും, പ്രസന്നവദനനും നല്ല സാമത്ഥ്യമുള്ളവനുമായിരുന്നു എന്നാണ കേട്ടിട്ടുള്ളത്. ഇപ്രകാരം ഇളയ പുത്രന്മാരിൽ പ്രകാശിച്ചിരുന്ന ദേഹാരോഗ്യവും, സാമത്ഥ്യവും കണ്ടു പുത്രവത്സലനായ പിതാവു കൃശശരീരനായ സീമന്തപുത്രന്റെ ഭാവി ഏതുനിലയിലായിരിക്കുമെന്നുകണ്ടിതപ്പെട്ടുക പതിവായിരുന്നു. അങ്ങിനെയിരിക്കെ ഒരിക്കൽ മൂത്ത മകന്റെ ബുദ്ധിസാമത്ഥ്യം പരീക്ഷിക്കാനെന്ന മട്ടിൽ മാതാപിതാക്കന്മാർ അയാളുടെജന്മനക്ഷത്രം അടുത്തുവന്നപ്പോൾ അയാളോടു, ഇക്കൊല്ലം പിറന്നാൾ കേമമായി കഴി

ക്കുകയോ, ജാതകം എഴുതിക്കുകയോ ഏതാണു വേണ്ട തു എന്നു ചോദിച്ചതായും, പിറന്നാൾ കഴിച്ചില്ലെങ്കിലും ജാതകം എഴുതിക്കണമെന്നു നമ്മുടെ കഥാപുരുഷൻ മറു പടി പറഞ്ഞതായും അറിയുന്നു. പ്രസ്തുതമറുപടി സ്വ പുത്രന്റെ ബുദ്ധിചാതുര്യത്തിന് ഒരു ഉദാഹരണമായി പരിഗണി ച്ച മാതാപിതാക്കന്മാർ പുഞ്ചിരിയിടുകയുണ്ടായിപോൽ. പക്ഷേ തനിക്കു പ്രായപൂർത്തിവന്നശേഷം താൻ അന്നു പറഞ്ഞതു സമുചിതമായെന്നു കരുതി ശ്രീമാൻ ശാമുമേ നോൻ കൃതാർത്ഥനാവുകയും, മാതാപിതാക്കന്മാർക്കു സ്വ പുത്രന്റെ ദീർഘദർശനശക്തിയും, ബുദ്ധിവൈഭവവും അ റിയുവാനിടയാവുകയും ചെയ്തു.

നമ്മുടെ കഥാനായകനു ഏകദേശം 12 വയസ്സാ യപ്പോഴേക്കും അദ്ദേഹത്തിന്നു അലംഘനീയമായ ചില വിധിവൈപരീത്യഫലങ്ങൾ അനുഭവിക്കുവാനിടയാ യി. തന്റെ അടുത്ത സഹോദരന്മാരായ കണ്ണൻകുട്ടി യും, ഗോവിന്ദൻകുട്ടിയും ഏകദേശം ഒരേസമയത്തു കാ ലഗതിയെ പ്രാപിച്ചു എന്നു മാത്രമല്ല, തനിക്കും മാതാ വിന്നും സർവ്വകാര്യങ്ങളിലും ഒന്നുപോലെ സഹായമാ യിരുന്ന പിതാവും ഇഹലോകവാസം വെടിഞ്ഞു. ആ അവസരത്തിൽ നമ്മുടെ കുമാരനുണ്ടായ മനോവേദന യും, നിരാശയും എത്രമാത്രമായിരിക്കണമെന്നു നാം ഊ ഹിക്കുകയാണു നല്ലതു്. സ്വജീവിതം കേവലം ഒരു ഭാ രമായിത്തീർന്ന ആ കുട്ടിയുടെ ഭാവിയെപ്പററി അന്നു പല ർക്കും പല ആശങ്കകളുമുണ്ടായി.

അച്ഛൻ മരിച്ചശേഷം അദ്ദേഹം ചിററൂരിലുള്ള സ്വഗൃഹത്തിൽ വന്നു താമസിപ്പാൻ തുടങ്ങി. പക്ഷേ,

അവിടെ സ്ഥിരമായിത്താമസിപ്പാൻ സംഗതിവന്നില്ല. മാതാവിന്റെ ഒരു മാതുലൻ കൃഷിപ്രവൃത്തി ചെയ്തിച്ചു താമസിച്ചിരുന്ന "വേലാന്താവളം" എന്ന സ്ഥലത്തേക്കു അദ്ദേഹത്തെ സഹായിപ്പാൻവേണ്ടി പോകേണ്ടിവന്നു. "വേലാന്താവളം" എന്ന പ്രദേശം ചിററൂർനിന്നു ഏകദേശം പന്ത്രണ്ടുനാഴിക കിഴക്കുള്ള ഒരു തമിഴുനാട്ടുപുറമായിരുന്നതിനാലും, മുൻപറയപ്പെട്ട മാതൃമാതുലൻ വിദ്യാഭ്യാസവിഷയത്തിൽ വലിയ ഔത്സുക്യം പ്രദർശിപ്പിക്കാത്ത ഒരു കൃഷിക്കാരനായിരുന്നതിനാലും, നമ്മുടെ ചരിത്രപുരുഷന്നു സംസ്കൃതത്തിലുള്ള ബാലകാവ്യങ്ങൾ അഭ്യസിക്കുന്നതിന്നു യാതൊരു സൌകര്യവുമില്ലാതായിത്തീർന്നു. പക്ഷേ അക്കാലത്തു പ്രസ്തുതമാതുലൻ തന്റെ ഭാര്യയും, പുത്രന്മാരും നിവസിച്ചിരുന്ന നല്ലേപ്പിള്ളി എന്ന പ്രദേശത്തു നല്ല സംസ്കൃതപണ്ഡിതനായ ഒരു ശാസ്ത്രികളെ പ്രത്യേകശമ്പളത്തിന്മേൽ നിയമിച്ചു സ്വനന്ദനന്മാരെ സംസ്കൃതവിദ്യാഭ്യാസം ചെയ്യിച്ചിരുന്ന സംഗതി സ്മരണീയമാണ്. സ്വതവേ വിദ്യാഭ്യാസവിഷയത്തിൽ അതിയായ ആഗ്രഹവും പ്രതിഭാശക്തിയും പ്രദർശിപ്പിച്ചിരുന്ന നമ്മുടെ കുമാരൻ ഈ കഥ മനസ്സിലാക്കിയതു കേവലം "തേടിയ വള്ളി കാലിന്മേൽ തടഞ്ഞപോലെ" ആയിരുന്നു. വിദ്യാഭ്യാസവിഷയത്തിൽ തീരെ അലസനല്ലാതിരുന്ന കുമാരൻ വൃദ്ധനായ മാതുലന്റെ അനുവാദം ഒരുവിധത്തിൽ വാങ്ങി സൌകര്യമുള്ളപ്പോളൊക്കെ വേലാന്താവളത്തുനിന്നു ആറേഴുനാഴിക ദൂരമുള്ള നല്ലേപ്പിള്ളിയിലേക്കു കാൽനടയായിപ്പോയി മുൻപറഞ്ഞ ശാസ്ത്രികളുടെ പ്രീതി സമ്പാദിച്ചു അദ്ദേഹത്തി

ൻെറ അനുഗ്രഹത്തോടുകൂടി മാതുലപുത്രന്മാരുമൊരുമിച്ചു സംസ്കൃതബാലപാഠങ്ങൾ പഠിക്കുവാൻ തുടങ്ങി. ഇങ്ങിനെ നടത്തിവന്ന വിദ്യാഭ്യാസംകൊണ്ടു, തന്നെ ഭരമേൽപ്പിച്ചിരുന്ന കൃഷികാര്യങ്ങളിൽ അദ്ദേഹം യാതൊരു പ്രതിബന്ധത്തിന്നും ഇടയാക്കിയില്ല. ഏകദേശം രണ്ടുകൊല്ലത്തോളം ഈ പ്രകാരം ഒരു പണ്ഡിതാഗ്രേസരനായ ഗുരുവിൻെറ ശിഷ്യനായി ചില സംസ്കൃതകാവ്യങ്ങൾ പഠിച്ചുതീർക്കുകയും ചെയ്തു.

ശ്രീമാൻ ശാമുമേനവന്നു ഉദ്ദേശം പതിനഞ്ചു വയസ്സായപ്പോഴേക്കു മാതുലൻെറ ദയാഹീനമായ സ്വഭാവത്താലോ എന്തോ, അദ്ദേഹത്തിന്നു വേലാന്താവളനിവാസമുപേക്ഷിച്ചു ചിററൂക്കുതന്നേ മടങ്ങുവാൻ സംഗതി വന്നു. ഈ ഘട്ടത്തിൽ അദ്ദേഹത്തിന്നു കുറെ അധികം ഭാരം പേറേണ്ടിവന്നതിനാൽ "എല്ലാം വിധിപോലെ വരട്ടെ" എന്നുതന്നെയാണു അദ്ദേഹം കരുതിയതു്. മാതാവു, മാതാമഹി, രണ്ടു സഹോദരന്മാർ ഇവരടങ്ങിയ സ്വകുടുംബത്തിൻെറ സ്ഥിതി ധനത്തെ സംബന്ധിച്ചേടത്തോളം അതൃപ്തികരമായ ഒരു നിലയിലായിരുന്നതിനാൽ നന്നെ ചെറുപ്പത്തിൽത്തന്നെ തറവാട്ടുകാര്യാന്വേഷണമെന്ന മഹാഭാരം തൻെറ തലയിൽപ്പെട്ടതുകൊണ്ടു അദ്ദേഹത്തിന്നു കായികവും, മാനസികവുമായി കഠിനപ്രയത്നം ചെയ്യേണ്ടിവന്നു. ആ ഘട്ടത്തിലാണു അദ്ദേഹം ചിററൂരുള്ള അംശംകച്ചേരിയിൽ എഴുത്തുപണി പരിശീലിക്കുവാൻ പോയിത്തുടങ്ങിയതു്. ക്രമേണ കൈയക്ഷരത്തിന്നു വടിവു വന്നുചേൎന്നതോടുകൂടി ആധാരമെഴുത്തുജോലിയിൽ പ്രവേശിച്ചു അദ്ദേഹം ചില്ലറ സ

ബാദ്ധ്യം ഉണ്ടാക്കി കുടുംബപോഷണവിഷയത്തിൽ പ്രസക്തനായിത്തീൎന്നു.

നമ്മുടെ കഥാനായകൻെറ ജീവിതയാത്രയുടെ പ്രാരംഭഘട്ടം ഇപ്രകാരം സാഹിത്യലോകവുമായി യാതൊരു സംബന്ധത്തിന്നും സംഗതിയില്ലാത്ത ഒരു പ്രത്യേക വഴിക്കായിരുന്നെങ്കിലും ചിററൂരിലെ അന്നത്തെ സ്ഥിതി, ഭാവിയിൽ ഭാഷാസാഹിത്യഭണ്ഡാരപോഷണത്തിന്ന സമൎത്ഥന്മാരായ ഏതാനും സാഹിത്യകാരന്മാരെ മുന്നണിയിലേക്ക കൊണ്ടുവരത്തക്ക ഒന്നായിരുന്നു. തന്മൂലം അദ്ദേഹത്തിന്ന ഉപരിവിദ്യാഭ്യാസത്തിന്നും സാഹിത്യപരിശീലനത്തിന്നും ഒരുവിധം സൌകൎയ്യം സിദ്ധിച്ചു. അക്കാലത്തു ചിററൂർ തേലയ്ക്കാട്ടു ഗോപാലമേനോൻ എന്ന ഒരു പണ്ഡിതൻ അദ്ദേഹത്തെ മാഘം മുതലായ ഏതാനും സംസ്കൃതകാവ്യങ്ങളും അല്പം അലങ്കാരവും പഠിപ്പിച്ചു. അന്നു ചിററൂരിൽ പ്രസ്തുത ഗോപാലമേനോനേക്കാൾ സമൎത്ഥനായ ഒരു അബ്രാഹ്മണവിദ്വാനണ്ടായിരുന്നില്ല. ഗുരുകൃപയും ഈശ്വരാനുഗ്രഹവും സമ്പാദിച്ചു നമ്മുടെ ചരിത്രപുരുഷന്ന വിവിധവിഷയങ്ങളിലുമുള്ള വിജ്ഞാനവും ബുദ്ധിശക്തിയും വൎദ്ധിച്ചുവന്നു. അനന്തരം സ്വപരിശ്രമംകൊണ്ടുതന്നെയാണ് അദ്ദേഹം പല സംസ്കൃതസാഹിത്യഗ്രന്ഥങ്ങളും ഹൃദിസ്ഥമാക്കിയത്.

ഇനി ഭാഷാസാഹിത്യത്തിൻെറ സുവൎണ്ണകാലത്തിന അരുണോദയം കണ്ടിരുന്ന ആ കാലഘട്ടത്തെക്കുറിച്ചു ഇവിടെ അല്പം പറയുന്നതു ഈ ചരിത്രപുരുഷനെ സംബന്ധിക്കുന്ന ഏതാനുംസംഗതികൾ സ്മൃതിപഥത്തിൽ

വരുന്നതുകൊണ്ടാണ്. അക്കാലത്താണ "ജനരഞ്ജിനി" മുതലായ വർത്തമാനപത്രങ്ങൾ കവിതയ്ക്കു സർവ്വോപരി പ്രാധാന്യം കല്പിച്ചു പ്രചരിച്ചുതുടങ്ങിയതു്. ദിനംപ്രതി എന്നപോലെ പത്രങ്ങളും പത്രഗ്രന്ഥങ്ങളും മലയാളഭാഷയിൽ എണ്ണത്തിലും വണ്ണത്തിലും വർദ്ധിപ്പാൻ തുടങ്ങി. ഈ ഘട്ടത്തിൽ ഒരു സംഗതി പ്രത്യേകം പ്രസ്താവ്യമാണ്. ഇന്നുള്ളപോലെ കവികളും മഹാകവികളും നിരൂപകന്മാരും സാഹിത്യനായകന്മാരും അന്നുണ്ടായിരുന്നില്ലെങ്കിലും അന്നത്തെ പത്രങ്ങളും പത്രഗ്രന്ഥങ്ങളും ഇന്നത്തേക്കാൾ വിജ്ഞാനപ്രദങ്ങളും, പ്രൌഢങ്ങളുമായ ലേഖനങ്ങൾകൊണ്ടും കവനങ്ങൾകൊണ്ടും അലംകൃതങ്ങളായിരുന്നു. ഈ ഘട്ടത്തിലാണ നമ്മുടെ കഥാപുരുഷൻ ഇദംപ്രഥമമായി പത്രരംഗപ്രവേശംചെയ്തു സ്വ ഗദ്യപദ്യലേഖനങ്ങൾകൊണ്ടു വായനക്കാൎക്കു പരിചിതനാകാൻ തുടങ്ങിയതു്. ചിററുരുണ്ടായിരുന്ന സമവയസ്കന്മാരായ ചിലരും അദ്ദേഹത്തിന്ന അന്നു സാഹിത്യവിഷയത്തിൽ പ്രവൎത്തിക്കുവാൻ പല സൌകൎയ്യങ്ങളുമുണ്ടാക്കിയിരുന്നു. "മലയാളമനോരമ" മുതലായ വൃത്താന്തപത്രങ്ങൾ അന്നു ഭാഷാകവികളെ പ്രോത്സാഹിപ്പിക്കത്തക്ക വിധത്തിൽ വിവിധങ്ങളായ കവനാഭരണങ്ങളും പ്രൌഢങ്ങളായ ലേഖനമാലകളും അണിഞ്ഞു പ്രചരിച്ചിരുന്നതിന്നു പുറമെ സമസ്യാപൂരണങ്ങളായും, പ്രശ്നോത്തരങ്ങളായുമുള്ള ഇതര സാഹിത്യശകലങ്ങളും ധാരാളം കൈപ്പററിക്കൊണ്ടിരുന്നതിനാൽ നമ്മുടെ യുവകവിക്കു സ്വ പരിശ്രമത്തിന്നു സൎവ്വഥാ പ്രോത്സാഹനപരമായ ഒരു പരിതഃസ്ഥിതി നാനാപ്രകാരേണ സ്ഥി

ൿിക്കതന്നെ ചെയ്തിരുന്നു. അക്കാലത്താണെന്നു തോന്നുന്നു, കേവലം 17-വയസ്സുമാത്രം പ്രായമായിരുന്ന അദ്ദേഹം ''കവനോദയം''മാസികയിൽ നൂററിൽ ചില്വാനം പദ്യങ്ങളുടങ്ങിയ ''കൃഷ്ണാവിവാഹം'' എന്ന ഒരു ഖണ്ഡകൃതി പ്രസിദ്ധപ്പെടുത്തിയതു്. പ്രകൃത ഖണ്ഡകൃതി ''കവനോദയം'' പ്രവർത്തകന്മാർ പിന്നീടു പുസ്തകരൂപത്തിൽ പുറത്തിറക്കുകയുണ്ടായിട്ടുണ്ടു്. കേവലം ഒററ ശ്ലോകങ്ങളും സമസ്യാപൂരണങ്ങളും മാത്രം നിർമ്മിച്ചുകൊണ്ടിരുന്ന അദ്ദേഹത്തിന്റെ കവനങ്ങളിൽ ആദ്യമായി പുസ്തകാകൃതിയിൽ പുറത്തായതു പ്രസ്തുത കാവ്യമാണു്. അന്നു അദ്ദേഹം നിർമ്മിച്ച സമസ്യാപൂരണങ്ങളും ഒററ ശ്ലോകങ്ങളും പല പഴയ പത്രങ്ങളിലും അവിടവിടെയായി ചിന്നിച്ചിതറിക്കിടപ്പുണ്ടെങ്കിലും അവയെ പുസ്തകരൂപത്തിൽ പ്രസിദ്ധപ്പെടുത്തുവാൻ സംഗതി വന്നിട്ടില്ല. ''മാന്യത ഭവിപ്പതു ഭാഗ്യമൂലം'' എന്ന ഒരു സമസ്യയുടെ പൂരണം അക്കാലത്തു് അദ്ദേഹം പ്രസിദ്ധപ്പെടുത്തിയതു ഇന്നും ചില രസികന്മാർ ഹൃദിസ്ഥമാക്കിയിട്ടുണ്ടു്.

''പോക്കായതാണഞ്ഞരികം തന്നരികിൽസാ ഭ്രമേഹം
പോക്കാതെതിർത്ത ഭടരാണു ജയിപ്പതെല്ലാം
''മാക്കാ''ണവർക്കു ഫലമുള്ള,തതിന്നു ഭൂപ-
ന്മാർക്കാണു ''മാന്യതഭവിപ്പതു ഭാഗ്യമൂലം''

എന്ന സമസ്യാപൂരണമാകുന്നു അതു്.

പദ്യങ്ങൾ എഴുതുവാൻ അദ്ദേഹം വളരെ ഉത്സാഹം പ്രദർശിപ്പിച്ചിരുന്നതുകൊണ്ടു ഗദ്യരചനാവിഷയത്തിൽ അദ്ദേഹം അശ്രദ്ധ കാണിച്ചിരുന്നു എന്നു കരുതു

വാൻ പാടില്ല. പല ഗദ്യലേഖനങ്ങളും അദ്ദേഹം "വിദ്യാവിനോദിനി"യിലും "രസികരഞ്ജിനി"യിലും എഴുതിയിട്ടുണ്ട്. "ഗദ്യമാലിക"യിൽ കാണുന്ന "അഹംഭാവം", "മൈത്രി" എന്നീ ലേഖനങ്ങൾ ആ വകുപ്പിൽപ്പെട്ടവയാണ്.

ഇങ്ങിനെ നിരന്തരമായ സാഹിത്യപരിശ്രമത്താൽ അദ്ദേഹത്തിന്നു അക്കാലത്തു സാമാന്യം പ്രസിദ്ധി സമ്പാദിപ്പാൻ കഴിഞ്ഞു. ആയിടയ്ക്കാണെന്നു തോന്നുന്നു പേരെടുത്ത ഭാഷാഗദ്യകാരന്മാരെ ഭാരതകഥാപുരുഷന്മാരാക്കി ഒരു രസികൻ "ഗദ്യകവിഭാരതം" എന്ന ഒരു ലഘുപുസ്തകം, അഥവാ പട്ടിക പ്രസിദ്ധപ്പെടുത്തിയതു്. നമ്മുടെ കഥാപുരുഷനെ അതിൽ ഉത്തരനാക്കിയിട്ടുണ്ട്. അനന്തരകാലത്തു സുപ്രസിദ്ധ കവിയായ ബ്രഹ്മശ്രീ പി. ജി. രാമയ്യരവർകൾ നിർമ്മിച്ച "കവിവനം"എന്ന ഖണ്ഡകൃതിയിൽ നമ്മുടെ കവി "വിലാവൃക്ഷ"മത്രേ.

സാഹിത്യപരിശ്രമങ്ങൾക്കു ഏതാദൃശമായ അഭിവൃദ്ധി ക്രമേണ ഉണ്ടായിക്കൊണ്ടിരുന്നതുപോലെ കുടുംബജീവിതത്തിലും അദ്ദേഹത്തിന്നു സാമാന്യം സംതൃപ്തിയും അഭ്യുന്നതിയും അക്കാലത്തു ഉണ്ടായിക്കൊണ്ടിരുന്നു. ഈ അഭിവൃദ്ധികൾക്കു ദൈവികമായ ഒരു സഹായവും കൂടി കാരണമായിരുന്നു എന്നു കേട്ടിട്ടുണ്ട്. ആ സംഗതിയെപ്പററി അദ്ദേഹത്തിന്റെ കനിഷ്ഠസഹോദരനായ പണ്ഡിതർ വരവൂർ നാരായണമേനോൻ അവർകൾ കഥാപുരുഷന്റെ ഒരു ചരിത്രം ചുരുക്കി എഴുതിയിട്ടുള്ളതിൽ ഇപ്രകാരം പ്രസ്താവിച്ചിരിക്കുന്നു:—

"ഇദ്ദേഹത്തിൻെറ മിക്കകൃതികളിലും സ്വപരദൈവതമായി സ്തുതിച്ചുകാണുന്ന ചിററൂർ ഭഗവതിയുടെ പേരിൽ ബാല്യംമുതൽ അന്ത്യംവരെ അചഞ്ചലമായ ഒരു ഭക്തിവിശേഷം ഇദ്ദേഹത്തിനുണ്ടായിരുന്നു. പിതാവിൻെറ ദേഹവിയോഗത്തോടുകൂടി വാത്സല്യമുള്ള രക്ഷിതാക്കന്മാരാരുമില്ലാതായ"തിനെപ്പററി മുൻ പ്രസ്താവിച്ചിട്ടുണ്ടല്ലൊ. തന്നിമിത്തം ചെറുപ്പത്തിൽ ഏററക്കുറെ ജീവിതക്ലേശവും അനുഭവിക്കേണ്ടിവന്നിരുന്നു. സുമാറു 18 വയസ്സായിരുന്ന കാലത്തു് ഒരു ദിവസം സന്ധ്യയ്ക്കുശേഷം കുടുംബസംബന്ധമായ ക്ലേശങ്ങൾ നിമിത്തം വല്ലാതെ മനസ്സു തകർന്നു ചിററൂർ കാവിൻെറ നടയ്ക്കൽ ചെന്നു തൻെറ ക്ലേശങ്ങളെ പരിഹരിപ്പാനുള്ള പ്രാർത്ഥനയോടുകൂടി ഒരു മണിക്കൂർ നേരത്തോളം നമസ്കരിച്ചു കിടക്കുകയുണ്ടായി. പിന്നെ അവിടെനിന്നു എഴുന്നീററു് ഒഴുകുന്ന കണ്ണീരോടെ സ്വഭവനത്തിലെത്തി ദേവിയെ സ്മരിച്ചു് ഒരു മുറിക്കുള്ളിൽ ചെന്നു കിടന്നു. ആ അവസരത്തിൽ അത്ഭുതപൂർവ്വമായ ഒരു വൈദ്യുതപ്രകാശം തനിക്കെതിരിൽ വന്നതായും, ആ പ്രകാശത്തിൻെറ മദ്ധ്യത്തിൽ മന്ദഹാസം പൊഴിച്ചുകൊണ്ടു സ്ഥിതിചെയ്തിരുന്ന ഒരു ദിവ്യസ്ത്രീവിഗ്രഹം "എന്തിനാണു വ്യസനിക്കുന്നതു്? ഞാനില്ലേ" എന്നു പറഞ്ഞതായും ഒരു അനുഭവമുണ്ടായി. അതിന്നുശേഷം തനിക്കു പറയത്തക്ക ജീവിതക്ലേശങ്ങൾ ഒന്നും അനുഭവിക്കേണ്ടിവന്നിട്ടില്ലെന്നും, അന്നുമുതൽക്കാണു് എല്ലാവിധത്തിലും ഉത്തരോത്തരമായ അഭിവൃദ്ധിയുണ്ടായ്തീർന്നിട്ടുള്ളതെന്നും ഈയുള്ളവനോടു് അദ്ദേഹം പലപ്പോഴും പറയുകയുണ്ടായിട്ടുണ്ടു്. അ

ദ്ദേഹത്തിന്നുണ്ടായ ഈ ദൎശനം കേവലം സ്വപ്നമായിരിക്കുമോ എന്നു ഞാൻ ഒരിക്കൽ ചോദിച്ചതിന്ന്, ആ സമയത്തു താൻ തീരെ ഉറങ്ങുകയല്ലായിരുന്നുവെന്നു തനിക്കു നിശ്ചയമുണ്ടെന്നും, അതു് ഒരു ഭ്രാന്തായിരുന്നുവെന്നു പറവാനും വഴി കാണുന്നില്ലെന്നും, പക്ഷേ ആ അനുഭവം ചാക്ഷുഷമോ, മാനസികമോ ഏതായിരുന്നുവെന്നു തിരിച്ചറിവാൻ സാധിക്കയുണ്ടായില്ലെന്നുമാണു മറുപടി പറകയുണ്ടായിട്ടുള്ളതു്."

പ്രസ്തുതസംഭവം യഥാൎത്ഥമാണെന്ന് അനുമാനിക്കുവാൻ ഇതിലും കൂടുതലായ ഒരു തെളിവ് ആവശ്യമില്ല. അദ്ദേഹത്തിന്നു ദേവീപ്രസാദം ധാരാളം സിദ്ധിച്ചിരുന്നു എന്നുള്ളതിന്നു മറെറാരുദാഹരണം, ഒരു അവസരത്തിൽ അദ്ദേഹം ഒരു ബ്രാഹ്മണസ്ത്രീക്കുണ്ടായിരുന്ന യക്ഷിബാധ അകററീട്ടുണ്ടെന്നുള്ളതാണ്. കൃഷ്ണത്തരകൻ എന്നു പേരുള്ള ഒരാൾക്കും ചില ഉപദ്രവങ്ങൾ ഉണ്ടായിരുന്നതു അദ്ദേഹം ദേവീകൃപാകടാക്ഷത്താൽ മാററിയതായി കേട്ടിട്ടുണ്ടു്.

ഇപ്രകാരം ദൈവികമായ പല അനുഭവങ്ങളും അദ്ദേഹത്തിൻെറ അഭിവൃദ്ധിക്കു മതിയായ സഹായമായിത്തീൎന്നതോടുകൂടി സ്വജീവിതയാത്രയിൽ അദ്ദേഹത്തിന്നു കാൎയ്യമായ പ്രതിബന്ധങ്ങൾ ഒന്നുംതന്നെകൂടാതെകഴിഞ്ഞു. ഏകദേശം 25 വയസ്സുപ്രായമായിരുന്ന ഇക്കാലത്തു നമ്മുടെ കഥാനായകന്നു ചിററൂർ മജിസ്ത്രേട്ടുകോടതിയിൽ ഒരു പകൎപ്പുഗുമസ്തൻെറ പ്രവൃത്തി കിട്ടി. അന്നു ചിററൂർ മജിസ്ത്രേട്ടായിരുന്നതു കവിതിലകൻ കുണ്ടൂർ നാരായണമേനോനവർകളായിരുന്നു. സ്വതവേ പരോപകാരതി

രതനം, സാഹിത്യകാരന്മാരെ പ്രോത്സാഹിപ്പിക്കുവാൻ സർവ്വഥാ ഉത്സുകനുമായ അദ്ദേഹമാണു യുവകവിയായ ശാമുമേനവന്നു പകർപ്പുഗുമസ്തന്റെ ജോലി നൽകിയതെന്നുള്ള സംഗതി സ്മരണീയമാണ്. ഇക്കാലത്തിന്നു മുമ്പായിട്ടാണ്, (അതായതു 1073-ലൊ 1074ലൊ) അദ്ദേഹത്തിന്റെ ഭാഷാഗാനകൃതികളിൽ ഒന്നാമത്തേതായ "അത്ഭുതരാമായണ" തർജ്ജമ പുറത്തു വന്നതു്.

പിന്നീടുണ്ടായ പ്രധാനസംഭവം, അദ്ദേഹത്തിന്റെ അമ്മയുടെ നിര്യാണമായിരുന്നു. പുത്രവാത്സല്യത്തിൽ ഏററവും പ്രസക്തയായ സ്വമാതാവിന്റെ ശാശ്വതവിയോഗത്താൽ തനിക്കു കുടുംബഭരണത്തിൽ കൂടുതൽ ബുദ്ധിമുട്ടു നേരിട്ടുവെങ്കിലും, പ്രസ്തുതസംഭവത്താലുണ്ടായ ദുഃഖം ക്രമേണ ലഘൂകരിക്കുന്നതിന്നായി അദ്ദേഹം സംസ്കൃതഭാഷയിലുള്ള "ലഘുയോഗവാസിഷ്ഠം" പാരായണംചെയ്തു തുടങ്ങുകയും അതോടുകൂടി അതിന്റെ തർജ്ജമകൂടി നടത്തുകയും ചെയ്തുവന്നു. തൽഫലമായി ഭാഷാസാഹിത്യഭണ്ഡാരത്തിന്നു് ഒരു അനശ്വരസമ്പാദ്യമായ "ജ്ഞാനവാസിഷ്ഠം" പുസ്തകരൂപത്തിൽ പുറപ്പെട്ടു.

"ജ്ഞാനവാസിഷ്ഠം" പരിഭാഷപ്പെടുത്തുന്ന കാലത്താണെന്നു തോന്നുന്നു സദാനന്ദസ്വാമികൾ എന്നു പേരായ ഒരു സന്യാസിവര്യൻ (കുറച്ചുകാലംമുമ്പു തിരുവിതാംകൂറിൽ ഒരു മഠം സ്ഥാപിക്കയും, അടുത്ത കാലത്തു പൂർണ്ണസമാധിയടയുകയും ചെയ്തതു് ഇദ്ദേഹമാണ്) ചിററൂരിൽ വന്നു നമ്മുടെ കവിയുടെ ഗൃഹത്തിൽ കുറച്ചുകാലം താമസിച്ചതു്. അന്നു സദാനന്ദസ്വാമികൾക്കു ചിററൂർക്കാരായ പല ശിഷ്യന്മാരുമുണ്ടായ കൂട്ടത്തിൽ നമ്മു്

ടെ കഥാപാത്രപുരുഷനും ഉൾപ്പെട്ടിരുന്നു. "ജ്ഞാനവാസിഷ്ഠ"ത്തിലെ സമർപ്പണപദ്യമായ

"യതിവരനെൻ ഗുരുസതതം
കൃതികൾ പുകഴ്ത്തും മഹാൻ സദാനന്ദൻ
മതിയിൽ വിളങ്ങുക, തൽപ്പദ—
മതിലികൃതിയെസ്സമർപ്പണം ചെയ്യേൻ"

എന്ന പദ്യം ഈ സദാനന്ദസ്വാമികളെ പരാമർശിക്കുന്നതാകുന്നു. സന്ന്യാസിവര്യനായ സദാനന്ദസ്വാമികൾ ചിററൂരിൽ താമസിക്കുന്ന കാലത്തു സ്വശിഷ്യനായ നമ്മുടെ കവിയോടു തന്നോടൊന്നിച്ചു ചെല്ലുവാൻ പലപ്പോഴും പറയുകയുണ്ടായിട്ടുണ്ടെങ്കിലും ഒഴിച്ചുകൂടാത്ത കുടുംബഭാരം നിമിത്തം അദ്ദേഹത്തിന്നു അതിന്നു നിർവ്വാഹമുണ്ടായില്ല.

"ജ്ഞാനവാസിഷ്ഠം" പ്രസിദ്ധപ്പെടുത്തിയശേഷം അദ്ദേഹത്തിന്റെ ഉദ്യോഗജീവിതത്തിലും ഒരു മാററം സംഭവിച്ചു. മുമ്പുണ്ടായിരുന്ന പകർപ്പുഗുമസ്തന്റെ പ്രവൃത്തി രാജിവച്ചു അദ്ദേഹം ചിററൂർ മജിസ്രേട്ടു കോടതിയിൽ ഒരു വക്കീലായി പ്രാക്ടീസ്സു ചെയ്യാൻ തുടങ്ങി. പകർപ്പുഗുമസ്തനായിരുന്ന കാലത്തുതന്നെ കൊച്ചിഗവമ്മേണ്ടുവകയായ ക്രിമിനാൽ വക്കീൽ പരീക്ഷയിൽ അദ്ദേഹം ഒന്നാംക്ലാസ്സിൽ വിജയിയായിട്ടുണ്ടായിരുന്നു. പുതിയ ഉദ്യോഗജീവിതം ആരംഭം മുതല്ക്കുതന്നെ അദ്ദേഹത്തിന്നു സംതൃപ്തിയും, വിജയവുമാണു നൽകിയതു്. എങ്കിലും കുറച്ചുകാലം സാഹിത്യപരിശ്രമം ആദ്യത്തെമാതിരി സ്ഥിരമായി നടത്തുവാൻ കൃത്യാ

ന്തരപാരതന്ത്ര്യത്താൽ അദ്ദേഹത്തിന്നു സാധിക്കാതെ വന്നു. പക്ഷെ സ്വതവേ സരസനായിരുന്ന നമ്മുടെകവി സാഹിത്യവുമായുള്ള സംബന്ധം തീരെ വിടാതെ ചില കൃതികളിൽ അക്കാലത്തും കൈവയ്ക്കാതിരുന്നില്ല. ഇക്കാലത്താണു, (1082 ൽ ആയിരിക്കണം) തുഞ്ചത്തു ആചാര്യൻ പരിഭാഷപ്പെടുത്തിയിട്ടില്ലാത്തതും, ഭാഗവതത്തിലുൾപ്പെട്ടതുമായ "ശ്രുതിഗീത" അദ്ദേഹം തർജ്ജിമചെയ്തുപുറത്തിറക്കിയതു്. അതേകാലത്തുതന്നെ വേറെ ചില കൃതികളും നമ്മുടെ കവി നിർമ്മിച്ചിട്ടുണ്ടു്. അവയിൽ പ്രധാനമായവ "കുചേലവൃത്തം" എട്ടുവൃത്തം കൈകൊട്ടിക്കളിപ്പാട്ടം, ദേവീസ്തവം" അഥവാ "കാളിയാക്ഷ" എന്ന ലഘുകൃതിയുമാകുന്നു. "കേരള കല്പദ്രുമം" പ്രസ്സുമാനേജരുടെ ആവശ്യപ്രകാരം ഒരിക്കൽ തൃശ്ശിവപേരൂർ വെച്ചു രണ്ടു മൂന്നു മണിക്കൂറിനുള്ളിൽ എഴുതിയതാണു "കുചേലവൃത്തം." "കവനകൌമുദി" മാസികയിൽ മുമ്പു പ്രസിദ്ധം ചെയ്തിട്ടുള്ള ആദിശങ്കരാചാര്യസ്വാമികളുടെ "ശിവപാദാദികേശാന്തസ്തവ"ത്തിന്റെ വൃത്താനുവൃത്തപരിഭാഷയും ഏകദേശം ഇക്കാലത്താണു അദ്ദേഹം നടത്തിയതു്. "ശിവപാദാദികേശാന്തസ്തവ"ത്തിന്റെ തർജ്ജമ പുറത്താക്കുവാൻ അദ്ദേഹം ഉത്സാഹിച്ചതിന്നു താഴെ പറയുന്ന സംഭവവും കൂടി ഒരു പ്രധാന കാരണമായി ചിലർ കണക്കാക്കുന്നുണ്ടു്.

നമ്മുടെ ഗ്രന്ഥകാരനും, ഒരു നല്ല സംസ്കൃതപണ്ഡിതനായിരുന്ന കഴിഞ്ഞുപോയ അമ്പാട്ടു കരുണാകരമേനോനവർകളും തമ്മിൽ ഒരിക്കൽ ഭാഷാകവികളെ സംബന്ധിച്ചു പലതും സംസാരിക്കുകയുണ്ടായി. ഭാഷാക

വികഠംക്ക ചുരുക്കം ചില ശൃംഗാരശ്ലോകങ്ങഠം എഴുതുന്നതിന്നോ, അവ തജ്ജമ ചെയ്യുന്നതിന്നോ, അല്ലാതെ സരസഗംഭീരങ്ങളായ ഗ്രന്ഥങ്ങഠം നിമ്മിക്കുന്നതിനോ, അഥവാ അവ പരിഭാഷപ്പെടുത്തുന്നതിന്നോ, സാധിക്കയില്ലെന്നും, തന്റെ ഈ അഭിപ്രായം മാറണമെങ്കിൽ "ശിവപാദാദികേശാന്തസ്തവ"ത്തിന്റെ ഒരു പരിഭാഷ കാണണമെന്നും പറഞ്ഞു നമ്മുടെ കവിക്ക ശ്രീമാൻ കരുണാകരമേനോൻ പ്രസ്തുത ഗ്രന്ഥത്തിന്റെ ഒരു പ്രതി നൽകി. ഉടനെ അദ്ദേഹം പ്രകൃതഗ്രന്ഥം സാദരം സ്വീകരിച്ചു അതു ഏതാനും ദിവസങ്ങഠംക്കുള്ളിൽ പരിഭാഷപ്പെടുത്തി കരുണാകരമേനോൻ അവർകളെ കാണിക്കുകയും, അദ്ദേഹം മൂലത്തിലുള്ള ആശയങ്ങഠംക്ക ഒട്ടുംതന്നെ ലോപംവരാതെ ചെയ്ത തജ്ജിമ കണ്ടു നമ്മുടെ കഥാപുരുഷനെ വളരെ പ്രശംസിക്കുകയും ചെയ്തു.

അനന്തരം 1084-ൽ തേങ്കുറിശ്ശി (പാലക്കാട്ടുതാലൂക്കിൽ) യിലുള്ള ജസ്റ്റിസ്സ് ശങ്കരൻനായർ വായനശാലാ സെക്രട്ടറിയായ വി. ഒ. എം. മന്നാടിയാരവർകളോടുകൂടി അദ്ദേഹം സകുടുംബം സേതുസ്നാനത്തിന്നു പോവുകയുണ്ടായി. പ്രസ്തുത തീൎത്ഥാടനം കഴിഞ്ഞു മടങ്ങുന്ന അവസരത്തിൽ വഴിക്കുവെച്ചു മന്നാടിയാരവർകളുടെ അപേക്ഷാനുസരണം വായനശാലക്കുവേണ്ടി "ശങ്കരവിജയം" തജ്ജമചെയ്തുകൊടുക്കാമെന്നേൽക്കുകയും, 1085, 86 ഈ കൊല്ലങ്ങളിലായിപ്രസ്തുതഗ്രന്ഥം പരിഭാഷപ്പെടുത്തി വായനശാലയ്ക്കു സംഭാവന ചെയ്യുകയുമുണ്ടായി.

1092-ൽ അദ്ദേഹം ശ്രീകൃഷ്ണചൈതന്യസ്വാമികളുടെ ജീവചരിത്രം ഗദ്യത്തിൽ എഴുതി. ആ അവസ

രത്തിൽത്തന്നെയാണു നമ്മുടെ കവി തൃപ്പൂണിത്തുറ വെച്ചു നടന്ന ഒരു സാഹിത്യസമാജത്തിൽ വായിക്കുവാൻ വേണ്ടി ശിവഭക്തശിരോമണിയായിരുന്ന നീലകണ്ഠനയനാരുടെ ജീവചരിത്രം പദ്യത്തിൽ എഴുതുകയും, ഉടനെ അതു അച്ചടിപ്പിക്കുകയും ചെയ്തതു്. അക്കൊല്ലത്തിൽത്തന്നെ 27 ഭാഷാവൃത്തങ്ങളുടങ്ങിയ "രാജയോഗം നക്ഷത്രമാല എന്നൊരു കൃതിയും അദ്ദേഹം പ്രസിദ്ധപ്പെടുത്തുകയുണ്ടായി. ദേവീഭാഗവതം ഭാഷാഗാനമായി പരിഭാഷപ്പെടുത്തിയതും 1093-94 ഇക്കൊല്ലങ്ങളിലാണു്. ദേവീഭാഗവതം ഭാഷയിൽ വൃത്താനുവൃത്തതർജ്ജമയായും, ഗാനമായും, ഗദ്യമായും വേറെ ചില സാഹിത്യകാരന്മാർ പ്രസിദ്ധപ്പെടുത്തിയിട്ടുണ്ടെങ്കിലും പ്രസ്തുത കൃതി നമ്മുടെ കവി പരിഭാഷപ്പെടുത്തിയിട്ടുള്ളതു അവരെ അനുസരിച്ചു അവർ ആസ്പദമാക്കിയ മൂലഗ്രന്ഥത്തെ അനുകരിച്ചല്ലെന്നുള്ളതു ശ്രദ്ധേയമായ ഒരു സംഗതിയാകുന്നു.

1094-ൽ ആകുന്നു നമ്മുടെകവി ഇപ്പോഴത്തെ കൊച്ചി വലിയതമ്പുരാൻ തിരുമനസ്സിലെ ഒരു സംക്ഷിപ്തജീവചരിത്രമായ "ശ്രീരാമവർമ്മവിജയം" ഭാഷാഗാനകൃതി പ്രസിദ്ധപ്പെടുത്തിയതു്. അക്കാലത്തു മററു ചില കവികളുടെ കൂട്ടത്തിൽ, മഹാരാജാവു തിരുമനസ്സുകൊണ്ടു അദ്ദേഹത്തിന്നും "കവിതിലകൻ" എന്ന ബിരുദം കല്പിച്ചുകൊടുക്കുകയുണ്ടായിട്ടുണ്ടു്.

അദ്ദേഹം അനന്തരം കൈവെച്ചതു "മൃച്ഛകടികം" പരിഭാഷപ്പെടുത്തുവാനായിരുന്നു. ഇതു 1096-ലാ

ണ്. അതിലുള്ള ഗദ്യഭാഗവും അവിടവിടെയായി ഏതാനും പദ്യങ്ങളും ഒഴിച്ചു ബാക്കി എല്ലാ പദ്യങ്ങളും പരിഭാഷപ്പെടുത്തിയതു അദ്ദേഹമാകുന്നു. ഗദ്യവും പദ്യങ്ങളിൽ ചിലതും തർജ്ജമചെയ്തതു അദ്ദേഹത്തിൻെറ അനുജനും, ഇപ്പോൾ പാലക്കാട്ടു ഗവർമ്മേണ്ടുകോളേജിൽ ഒരു മലയാളപണ്ഡിതനുമായ മുൻപറയപ്പെട്ട ശ്രീമാൻ നാരായണമേനാനവർകളാകുന്നു.

"മൃച്ഛകടികം" തർജ്ജമചെയ്യുവാൻ തുടങ്ങുന്നതിന്നു ഏതാനും മാസങ്ങൾക്കു മുമ്പുതന്നെ അദ്ദേഹത്തെ പ്രമേഹരോഗം പിടിപെട്ടിരുന്നു. കൂടാതെ അക്കാലത്തിന്നുമുമ്പുതന്നെ കുടുംബസംബന്ധമായും മററു പല കോടതി വ്യവഹാരങ്ങളിലും ഏപ്പെട്ടുകൊണ്ടിരുന്നതിനാൽ അദ്ദേഹത്തിന്നു മനസ്സിന്നും, ദേഹത്തിന്നും സാമാന്യം ക്ഷീണം ബാധിക്കയും ചെയ്തിരുന്നു. അങ്ങിനെ പല ശല്യങ്ങളും അനുഭവിച്ചു കൊണ്ടിരുന്നതിനിടയിലും നമ്മുടെ കഥാപുരുഷൻ സാഹിത്യപരമായ പരിശ്രമങ്ങളിൽനിന്നു പിൻമാറുകയുണ്ടായിട്ടില്ല. രോഗശയ്യയിൽക്കിടന്നുകൊണ്ടു "ത്രിപുരാരഹസ്യം" എന്ന അതിവിശേഷമായ ഒരു ഗ്രന്ഥം അദ്ദേഹം തർജ്ജമചെയ്തു. സാഹിത്യകുശലൻ ടി. കെ. കൃഷ്ണമേനോൻ അവർകളാണു പ്രസ്തുത ഗ്രന്ഥത്തിൻെറ മൂലകൃതിയുടെ ഒരു പ്രതി നമ്മുടെ കവിക്കു നൽകിയതും, അതു തർജ്ജമചെയ്യുവാൻ അദ്ദേഹത്തെ സ്നേഹപൂർവ്വം പ്രോത്സാഹിപ്പിച്ചതും. 1100 മീനമാസം 28നു- മുതൽക്കാണു "ത്രിപുരാരഹസ്യ" തർജ്ജമ തുടങ്ങിയതു്. 1101 മകരം 13-ാനു- തർജ്ജമ അവസാ

നിക്കുകയും ചെയ്തു. താൻ രോഗശയ്യയിൽ കിടന്നുകൊണ്ടു ആ മഹത്തായ ഗ്രന്ഥം തർജ്ജമ ചെയ്യുമ്പോൾ, തന്നെ സർവ്വദാ ശുശ്രൂഷിച്ചുകൊണ്ടിരുന്ന സ്വപുത്രിമാർക്കാണ് അദ്ദേഹം ആ ഗ്രന്ഥത്തിന്റെ അവകാശം നൽകിയിട്ടുള്ളതെന്നു അദ്ദേഹത്തിന്റെ

"ഉത്തനമേതുമിയലാത്ത വിധത്തിൽ
ജ്ഞാനഖണ്ഡമിതിനുള്ള വകാശം
മാനസത്തിൽ വളരുന്നമുദാസ-
മ്മാനമായ്ത്തനയമാർക്കു കൊടുത്തേൻ"

എന്ന ഒരു പദ്യത്തിൽനിന്നു സ്പഷ്ടമാകുന്നു.

1101 മേടത്തിൽ "ത്രിപുരാരഹസ്യ"ത്തിന്റെ തർജ്ജമയ്ക്കുശേഷം അദ്ദേഹം തന്റെ അടുത്ത അവരജനായ ശ്രീമാൻ കേശവമേനവനവർകളുടെ ഉദ്യോഗസ്ഥലമായ മലായിസ്റ്റേറ്റിലേക്കു (എഫ്. എം. എസ്സിലേക്കു) മുൻപറയപ്പെട്ട പണ്ഡിതർ നാരായണമേനോനവർകളോടുകൂടി യാത്രചെയ്യുകയുണ്ടായി. രോഗസ്ഥിതിയിലാണു നമ്മുടെ കവി ആ വിദേശയാത്ര നടത്തിയതെങ്കിലും കൂടുതലായ കഷ്ടപ്പാടുകളൊന്നും വന്നുചേരാതെ ഇടവം അവസാനത്തിൽ സ്വദേശത്തു മടങ്ങി എത്തി.

സ്വദേശത്തു മടങ്ങിയെത്തിയശേഷം നമ്മുടെ കവി തേങ്കുറുശ്ശിയിലുള്ള സ്വപത്നീഗൃഹത്തിൽ ദേഹാലസ്യത്തോടുകൂടി ദിവസം കഴിച്ചുവന്നു. 1102 മകരമാസാരംഭത്തോടുകൂടി അദ്ദേഹത്തിന്റെ കാലിന്മേൽ ചെറിയ ഒരു കുരുഉണ്ടാവുകയും, അതു പൊട്ടുകയും, അല്പം പനി തുടങ്ങുകയും ചെയ്തു. മകരം 11-ാനു-പ്രഭാതത്തിൽ ദൈ

വവൈപരീത്യത്തിൻെറ ഭയങ്കരഫലത്താൽ മഹാശയ നായിരുന്ന നമ്മുടെ കവി സ്വകുടുംബത്തോടും, ഭാഷാ സാഹിത്യലോകത്തോടും ശാശ്വതയാത്ര പറഞ്ഞു. മര ണസമയത്തു അദ്ദേഹത്തിനു 52 വയസ്സു തികഞ്ഞിരുന്നു എങ്കിലും അദ്ദേഹത്തിനു അത്ര പെട്ടന്നു കാലഗതിക്കി ടയായതു നിരന്തരമായി കായികവും, മാനസികവുമായു ണ്ടായ പ്രവൃത്തികൾ കൊണ്ടാണെന്നുള്ളതിനു സംശയ മില്ല.

ബുദ്ധിശാലിയും, സൽസ്വഭാവിയും, പരിശ്രമശീല നും, വിനയാനതനുമായിരുന്ന ഒരു സരസകവിയായിരു ന്നു ശ്രീമാൻ ശാമുമേനവൻ എന്നു അദ്ദേഹവുമായി പരിചയിച്ചിട്ടുള്ള സകല ജനങ്ങളും സമ്മതിക്കുന്ന ഒരു സംഗതിയാണു്. തുഞ്ചത്തു രാമാനുജനെഴുത്തച്ഛൻെറ ഗാനമാതൃകകളെ അനുകരിച്ചു പുരാണതർജ്ജമചെയ്യു വാൻ അദ്ദേഹത്തോടു കിടപിടിക്കുന്ന കവികൾ ഭാഷാ സാഹിത്യലോകത്തിൽ അധികം പേരുണ്ടായിട്ടില്ല. അ ദ്ദേഹം അരോഗദൃഢഗാത്രനായിരുന്നെങ്കിൽ ഇനിയും പ ല വിശിഷ്ടഗ്രന്ഥരത്നങ്ങളും ഭാഷാദേവിക്കു സമ്പാദ്യങ്ങ ളായിത്തീരുമായിരുന്നു.

ശ്രീമാൻ ശാമുമേനവൻെറ ജീവചരിത്രം ഏതാണ്ടു സംക്ഷിപ്തമായി ഇപ്പോൾ പ്രസ്താവിച്ചുകഴിഞ്ഞു എ ങ്കിലും അദ്ദേഹത്തിൻെറ രസികത്വത്തിന്നും, ബുദ്ധിസാ മൎത്ഥ്യത്തിന്നും, കവനകലാനൈപുണ്യത്തിന്നും, മററു സംഗതികളിലുള്ള പാടവത്തിന്നും ഉദാഹരണങ്ങളായി പ്പറഞ്ഞുകേട്ടിട്ടുള്ള ചിലവസ്തുതകൾ കൂടി ഈ അവസ

രത്തിൽ ഇവിടെ ഉദ്ധരിക്കുന്നതു സന്ദർഭോചിതമായിരിക്കുമെന്നു ഞാൻ വിശ്വസിക്കുന്നു.

ഈ സംഗതിയിൽ ഒന്നാമത്തു പറയുവാനുള്ളതു അദ്ദേഹത്തിൻെറ സ്വാതന്ത്ര്യസിദ്ധമായ ഫലിതത്തെപ്പററിയാണ്. ഒരിക്കൽ ഒരു പഴയകവിയായിരുന്ന ശ്രീമാൻ മാക്കോത്തു കൃഷ്ണമേനവനവർകളുടെ കവിതയെപ്പററി ഹാസ്യമായി കഴിഞ്ഞുപോയ ചമ്പത്തിൽ ചാത്തുക്കുട്ടിമന്നാടിയാർ അവർകഠം "സാരജ്ഞൻ" എന്ന പേർവെച്ചു അതിഗംഭീരമായ ഒരു ലേഖനം പ്രസിദ്ധപ്പെടുത്തുകയുണ്ടായി. ശാമുമേനോൻ അതിനെ ഖണ്ഡിച്ചു ഒരു ദീർഘലേഖനമെഴുതി. അതിൽ അദ്ദേഹം പ്രസ്താവിച്ചിരുന്നതു "ശ്രീമാൻ കൃഷ്ണമേനവനെ കുത്തി എഴുതിയ ലേഖകൻ സാരജ്ഞനാണു പോലും! അദ്ദേഹത്തിൻെറ പേർ "അജ്ഞൻ" എന്നാക്കുകയാണു നല്ലതു്" എന്നും മററുമായിരുന്നു.

ഒരിക്കൽ പാലക്കാട്ടുനിന്നു ഒരാഠം ശാമുമേനവനവർകളെ അഭിനന്ദിച്ചുകൊണ്ടു കുറെ പദ്യങ്ങഠം അദ്ദേഹത്തിന്നു അയക്കുകയുണ്ടായി. കേവലം കവിയശഃപ്രാർത്ഥിയായിരുന്ന ആ "വിദ്വാൻ" ഓരോ ശ്ലോകത്തിലും "നീ" എന്ന പദംകൊണ്ടാണു അദ്ദേഹത്തെ അഭിസംബോധനം ചെയ്തിരുന്നതു്. ഇങ്ങിനെ ഒട്ടധികം "നീ" പദങ്ങഠം അടങ്ങിയ അഭിനന്ദനപത്രം കണ്ടിട്ടു അതിന്നു ശ്രീമാൻ ശാമുമേനോൻ അയച്ച ഒരു മറുപടി രസാവഹമായിരുന്നു. "കവിത നിന്നെയെന്നു വരിച്ചു" എന്നുള്ള സംഗതി സൂചിപ്പിക്കുന്നതായിരുന്നു ആ മറുപടി.

ചിററൂർവെച്ചു പണ്ടൊരിക്കൽ സാഹിത്യകാരന്മാരും, പ്രമാണികളുമായ പലരും ചേൎന്ന ഒരു വാദപ്രതിവാദസഭ നടത്തുകയുണ്ടായി. ആ യോഗത്തിൽ അദ്ധ്യക്ഷനായിരുന്നതു നമ്മുടെ കവിയുടെ ഒരു കാരണവരായിരുന്ന ശങ്കരമേനോൻ എന്നൊരാളായിരുന്നു. അദ്ദേഹം സാമാന്യം വ്യുൽപ്പത്തിയും ലോകപരിചയവും ഉള്ള ഒരാളായിരുന്നു എന്നു പറഞ്ഞുകേട്ടിട്ടുണ്ടു്. "തീൎത്ഥാടനംകൊണ്ടു ഗുണമൊ ദോഷമൊ സിദ്ധിക്കുക" എന്നതായിരുന്നു വാദവിഷയം. തീൎത്ഥസ്ഥാനത്തിൻെറ മഹത്വത്തെപ്പററി പലരും ശക്തിയായ പ്രസംഗങ്ങൾ ചെയ്തു. അതിന്നിടയിൽ അന്നു ചിററൂർ അഞ്ചൽമാസ്റ്ററായിരുന്ന ഒരു സരസനായ ശ്രീമാൻ ഒടുവിൽ രാമുണ്ണിമേനോൻഅവർകൾ (ഇദ്ദേഹം കഴിഞ്ഞുപോയ സരസകവി ഒടുവിൽ കുഞ്ഞികൃഷ്ണമേനവനവർകളുടേയും, കവിതിലകൻ ഒടുവിൽ ശങ്കരൻകുട്ടി മേനോനവർകളുടേയും ജ്യേഷ്ഠനാണു്) വാദിച്ചതു ഇന്ത്യയിൽ എല്ലാംകൊണ്ടും ഒരു പുണ്യപ്രദേശമായി പരിഗണിക്കപ്പെടുന്ന ഗംഗാതീരത്തു കഠിനരോഗികളായ പലരും സ്ഥിരമായിപ്പാൎക്കുന്നതിനാലും അവിടെ നാനാവിധത്തിലുള്ള മലിനതകൾ ഉള്ളതിനാലും അപ്രകാരമുള്ള പ്രദേശങ്ങളുടെ സാന്നിദ്ധ്യം യാതൊരാൾക്കും പുണ്യകാരണമാവുകയില്ലെന്നും, നേരേ മറിച്ചു മനസ്സിന്നും, ദേഹത്തിന്നും പീഡ നൽകുന്നതായിരിക്കുമെന്നുമായിരുന്നു. ആ ഫലിതമേറിയ പ്രസംഗത്തിന്നു മറുപടിയായി ശ്രീമാൻ രാമുമേനോൻ പ്രസ്താവിച്ചതു, സൎവ്വവിധത്തിലുമുള്ള രോഗങ്ങളേയും, അശുചികളേയും താൻ സാദരം വഹിച്ചുകൊള്ളുന്നതുകൊണ്ടു ത

ന്നെ ഗംഗാനദി പുണ്യപ്രദയാണെന്നു പ്രത്യക്ഷമാകുന്നുണ്ടെന്നായിരുന്നു. യുക്തിയും, ബുദ്ധിയും ഉപയോഗിച്ചു കൊണ്ടു നമ്മുടെ കവി ഇപ്രകാരം പ്രസ്താവിച്ചപ്പോൾ സദസ്യരെല്ലാം അദ്ദേഹത്തെ ഹസ്തതാഡനത്തോടുകൂടി പ്രത്യേകം പ്രശംസിച്ചതായി കേട്ടിട്ടുണ്ടു്.

ബുദ്ധിമാനായിരുന്ന നമ്മുടെ കവിക്കുണ്ടായിരുന്ന മറെറാരു ഗുണം അദ്ദേഹത്തിനു മുഖപരിചയമില്ലാത്ത കവികളെക്കാണുവാൻ ഇടയായാൽ അവരാരാണെന്നു താൻ ദൃഢമായിപ്പറയുമെന്നുള്ളതായിരുന്നു. ഈ സംഗതി ഒരു ''ഭാഷാപോഷിണിസഭ''യിൽ വെച്ചു് അദ്ദേഹം ദൃഷ്ടാന്തപ്പെടുത്തി. അന്നു സഭാദ്ധ്യക്ഷനായിരുന്ന മഹാമഹിമശ്രീകേരളവമ്മ വലിയകോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ടു ചില കവികളെ ചൂണ്ടിക്കാണിച്ചു അവരുടെ പേരുകൾ പറയാമോ എന്നു നമ്മുടെ കവിയോടു ചോദിച്ചതായും, ഉടനെ അദ്ദേഹം താൻ ഒന്നാമതായി ക്കാണുവാനിടയായ പ്രസ്തുതകവികളുടെ യഥാത്ഥമായ പേരുകൾ അവിടുത്തോടു ഉണത്തിച്ചതായും പറഞ്ഞുകേട്ടിട്ടുണ്ടു്. അങ്ങിനെ അദ്ദേഹം ഉദ്ദേശിച്ചു പറഞ്ഞ കവികളിൽ ഒരാൾ ശ്രീമാൻ കൊട്ടാരത്തിൽ ശങ്കുണ്ണിഅവർകളാണു പോൽ. ഈ സംഭവകാലത്തു നമ്മുടെ കവി വളരെ ചെറുപ്പമായിരുന്നു.

ഭാഷാസാഹിത്യലോകത്തിൽ ''കേസരി'' എന്ന അപരനാമത്താൽ അറിയപ്പെട്ടിരുന്ന പരേതനായ ശ്രീമാൻ വേങ്ങയിൽ കുഞ്ഞിരാമനായനാരവർകൾ ഒരു അവസരത്തിൽ നമ്മുടെ കഥാപുരുഷനെ തന്റെ മകനെക്കൊണ്ടു നമസ്കരിപ്പിച്ചതായി അദ്ദേഹംതന്നെ ഒരി

ക്കൽ സംഭാഷണമദ്ധ്യേ പറയുകയുണ്ടായിട്ടുണ്ട്. ശ്രീമാൻ ശാമുമേനോൻ കുഞ്ഞിരാമനായനാരവർകളെ കാണ്മാൻ വടക്കെ മലയാളത്തിലുള്ള അദ്ദേഹത്തിന്റെ വസതിയിൽ ഒരിക്കൽ ചെല്ലുകയുണ്ടായി. അദ്ദേഹം അവിടെച്ചെന്നസമയം ഗംഭീരാശയനായ നായനാരവർകൾ സ്വപുത്രനുമായി നേരംപോക്കു പറഞ്ഞുകൊണ്ടിരിക്കുകയായിരുന്നു. "ജ്ഞാനവാസിഷ്ഠം" കർത്താവു അവിടെ പ്രത്യക്ഷനായപ്പോൾ ഒന്നാമതായി നായനാരവർകൾ "മകനേ ആ മാമുനിയെ നമസ്കരിക്കു" എന്നു പറയുകയും, കുട്ടി ഉടനെ അപ്രകാരം ചെയ്യുകയുമുണ്ടായി. "ജ്ഞാനവാസിഷ്ഠം" തർജ്ജമയുടെ മാഹാത്മ്യത്തെ ഓർത്താണു മഹായോഗ്യനായ നായനാരവർകൾ സ്വന്തപുത്രനെക്കൊണ്ടു അപ്രകാരം നമസ്കരിപ്പിച്ചതു എന്നു പ്രത്യേകിച്ചു പറയണമെന്നില്ലല്ലൊ.

ശ്രീമാൻ ശാമുമേനവനവർകളെ "മാമുനി" എന്നു നായനാരവർകൾ ഒരിക്കൽ വിളിച്ചതു അദ്ദേഹത്തിനു (ശാമുമേനവനവർകൾക്കു്) എല്ലാംകൊണ്ടും മാന്യതയായിട്ടേ പരിഗണിക്കുവാൻ പാടുള്ളു. എന്നാൽ സരസകവിയായിരുന്ന ഒടുവിൽ കുഞ്ഞിക്കൃഷ്ണമേനോൻ അവർകൾ നമ്മുടെ കവിയെ "ശാമുമാമുനി" എന്നു വിളിച്ചിരുന്നതു അദ്ദേഹത്തിന്റെ (ശാമുമേനോന്റെ) യോഗ്യതയ്ക്കു പുറമേ വിനയാദിഗുണങ്ങളെക്കൂടി പ്രത്യേകം പരിഗണിച്ചിട്ടായിരുന്നു.

അദ്ദേഹത്തിന്റെ സ്വഭാവഗുണത്തെക്കുറിച്ചു മുൻപറയപ്പെട്ട പല സംഗതികളിൽനിന്നും ഏറെക്കുറെ ആൎക്കും മനസ്സിലാക്കാവുന്നതാണ്. "ഭക്തിയും വിഭ

ക്തിയും" സാമാന്യം തികഞ്ഞ ഒരാളായിരുന്നു അദ്ദേഹം. അതുകൊണ്ടു സമഭാവനയോടുകൂടി സകല ജനങ്ങളോടും പെരുമാറുവാൻ അദ്ദേഹത്തിന്നു ഒരു പ്രത്യേക വൈഭവമുണ്ടായിരുന്നു. കവിതിലകൻ കുണ്ടൂർ നാരായണമേനോൻ അവർകൾ, കഴിഞ്ഞുപോയ സരസകവി ഒടുവിൽ കുഞ്ഞികൃഷ്ണമേനോൻ അവർകൾ, സാഹിത്യകുശലൻ ടി. കെ. കൃഷ്ണമേനോൻ അവർകൾ തുടങ്ങിയ സുപ്രസിദ്ധ സാഹിത്യകാരന്മാൎക്കു അദ്ദേഹത്തോടു അപരിമിതമായ സ്നേഹമുണ്ടായിരുന്നു. വിശേഷിച്ചു ശ്രീമാൻ രാമുമേനവന്നു എവിടെച്ചെന്നാലും ഏററവും ഗുണമേറിയ സ്നേഹിതന്മാരെ കിട്ടിയിരുന്നതുകൊണ്ടും അദ്ദേഹത്തിൻെറ സ്വഭാവനൈൎമ്മല്യത്തെപ്പററി നമുക്കു പ്രശംസിക്കുവാൻ ധാരാളം അവകാശമുണ്ടു്.

സുശീലനായിരുന്ന നമ്മുടെ കഥാപുരുഷന്നു എല്ലാംകൊണ്ടും അനുഗുണയായ അദ്ദേഹത്തിൻെറ സഹധൎമ്മിണി ശ്രീമതി, ടി. കെ. മാധവിഅമ്മയെപ്പററിയാണു ഇനി രണ്ടു വാക്കു പറയാനുള്ളതു്. ഭാഷാസാഹിത്യത്തോടു ആ മാന്യയ്ക്കുള്ള അപാരമായ ആദരവു അവർ ത്രിപുരാരഹസ്യം പ്രസിദ്ധം ചെയ്തതിൽനിന്നു വ്യക്തമാകുന്നുണ്ടു്.

അദ്ദേഹത്തിന്നുള്ള രണ്ടു അനുജന്മാരിൽ ഒരാൾ എഫ്. എം. എസ്സിൽ ഉണ്ടായിരുന്ന ശ്രീമാൻ കേശവമേനവനും, ഇതരൻ ഇന്നുപാലക്കാട്ടുവിക്ടോറിയാകോളേജിൽ ഒരു മലയാളപണ്ഡിതനായ ശ്രീമാൻ നാരായണമേനവനുമാണെന്നു മുമ്പുതന്നെ പറഞ്ഞിട്ടുണ്ടു്. കൊച്ചിഗവൎമ്മെണ്ടുസൎവ്വീസ്സിൽ കുറെക്കാലം നല്ല ഒരു ഉദ്യോ

ഗം ഭരിച്ചുകൊണ്ടിരുന്ന ശ്രീമാൻ വി. ടി. കൃഷ്ണമേനവനവർകറം നമ്മുടെ കവിയുടെ ഭ്രാതാക്കന്മാരിലൊരാളാണ്. ദുർയ്യോഗത്താൽ ദേഹസുഖമില്ലാതെ പ്രവൃത്തിയിൽനിന്നു പിരിഞ്ഞുപോന്ന ഇദ്ദേഹം സംസ്കൃതത്തിൽ ഉറച്ച ഒരു പണ്ഡിതനും, ഒരു സരസസാഹിത്യകാരനും, നല്ല ബുദ്ധിമാനുമാകുന്നു. ഇദ്ദേഹം പല സംസ്കൃതകൃതികളും എഴുതിവെച്ചിട്ടുണ്ട്. സംസ്കൃതത്തിൽ "കാദംബരീ കഥാസാരം" ഇദ്ദേഹം കിളിപ്പാട്ടുരീതിയിൽ നിർമ്മിച്ചുവെച്ചിട്ടുള്ളതിൽ നിന്നുതന്നെ ഇദ്ദേഹത്തിൻെറ പ്രതിഭാശക്തി പ്രസ്പഷ്ടമാകുന്നുണ്ട്.

"ശാമ്യമേനവമൈമ്യം *
മഞ്ജുശ്യംഷ്ഠം നമാമ്യഹം"

എന്നും മററും കിളിപ്പാട്ടുരീതിയിൽ ഭാഷാപേക്ഷകൂടാതെയാണു ശ്രീമാൻ കൃഷ്ണമേനവൻ പ്രസ്തുതപാദകൃതി മുഴമിച്ചിട്ടുള്ളതു്.

ഇനി നമ്മുടെ കവിയുടെ ശിഷ്യന്മാരെക്കുറിച്ചാണു് അല്പം പറയുവാനുള്ളതു്. അദ്ദേഹം സാഹിത്യപരിശ്രമം തുടങ്ങിയ കാലത്തുതന്നെ പലരും അദ്ദേഹത്തിൻെറ ശിഷ്യന്മാരായിരിക്കുകയുണ്ടായിട്ടുണ്ട്. എന്നാൽ അവരിൽ എല്ലാംകൊണ്ടും പ്രഥമസ്ഥാനത്തിന്നർഹനായതു കവിതിലകൻ ഒടുവിൽ ശങ്കരൻകുട്ടിമേനോൻ അവർകളാകുന്നു. തൻെറ ജ്യേഷ്ഠനായിരുന്ന ശ്രീമാൻ കുഞ്ഞികൃഷ്ണമേനോൻ അവർകറം ചിററൂർ താലൂക്കുകച്ചേരിയിൽ സമ്പ്രതി ഉദ്യോഗം ഭരിച്ചിരുന്ന കാലത്തു

* ഏമ്യഅമ്മയുടെ മകൻ.

ശങ്കരൻകുട്ടിമേനോനവർകൾ അദ്ദേഹവുമൊരുമിച്ചു ചിററൂർ വന്നു പാർപ്പുതുടങ്ങുകയും, ശ്രീമാൻ ശാമുമേനവനവർകളുടെ ശിഷ്യനായിത്തീരുകയും ചെയ്തു. ശ്രീമാൻ കുഞ്ഞികൃഷ്ണമേനോൻ ചിററൂർനിന്നു സ്ഥലംമാററമായിപ്പോയശേഷവും ശങ്കരൻകുട്ടിമേനവനവർകൾ ഇടവിട്ടു പലപ്പോഴുമായി നമ്മുടെ കവിയുടെ ഒന്നിച്ചു താമസിച്ചു പഠിച്ചിട്ടുണ്ട്. സ്വതവേ കവിതയിൽ നല്ല മനോധൎമ്മം കാണിപ്പാൻ കഴിവുള്ള ശ്രീമാൻ ശങ്കരൻകുട്ടിമേനോനവർകൾക്കു കിളിപ്പാട്ടെഴുതുവാൻ പ്രത്യേകമായ ഒരു വാസനയും, വൈദഗ്ധ്യവും സിദ്ധിച്ചതു ഗുരുനാഥനായ നമ്മുടെ കഥാപുരുഷൻെറ സാഹചൎയ്യത്താലും, അനുഗ്രഹത്താലുമാകുന്നു. ശങ്കരൻകുട്ടിമേനോൻ അവർകൾ "കൽക്കിപുരാണം" കിളിപ്പാട്ടു് എഴുതിത്തീൎത്തതു ചിററൂർവെച്ചാണു്. ശാമുമേനവനവർകൾ "ശങ്കരവിജയം" മുഴമിച്ചതും അതേ ദിവസമാകയാൽ സ്മരണാൎത്ഥം രണ്ടുപേരും പ്രസ്തുതഗ്രന്ഥങ്ങളുടെ അവസാനത്തിൽ "മോഹമിന്നെല്ലാം ദയാ" എന്ന ഒരേ കലിദിനവാക്യം ചേൎത്തുകാണുന്നുണ്ടു്.

മൂലത്തിലെ ആശയം സുഗമമായ നിലയിൽ വായനക്കാരെ മനസ്സിലാക്കുവാൻ തക്ക നിലയിൽ ലളിതമായ ഭാഷാപദങ്ങൾ പ്രയോഗിച്ചു കവനനിൎമ്മാണംചെയ്യുവാൻ നല്ല പരിചയവും, പരിജ്ഞാനവുമുള്ള ഒരു യോഗ്യനായിരുന്നു നമ്മുടെ ചരിത്രനായകൻ. ഭാഷാഗാനങ്ങൾക്കു കേരളീയഭാഷാഭിമാനികളുടെയിടയിൽ പ്രചുരപ്രചാരം വരുത്തുവാൻ സൎവ്വോപരി പൎയ്യാപ്തങ്ങളായവയാണു് അദ്ദേഹത്തിൻെറ കവനമാതൃകകളെന്നുള്ളതി

ന്നു സംശയമില്ല. വിശേഷിച്ചു നമ്മുടെ കവിക്കു നിർമ്മിഷകവനത്തിലും സാമാന്യം സാമർത്ഥ്യമുണ്ടായിരുന്നു എന്നു ശ്രീമാന്മാരായ കുണ്ടൂർ നാരായണമേനോൻ, വള്ളത്തോൾ, വി. സി. ബാലകൃഷ്ണപ്പണിക്കർ തുടങ്ങിയ ആറുപേർ ചേർന്നു "തപതീസംവരണം" എന്ന ഒരു ഖണ്ഡകാവ്യം എഴുതി പ്രസിദ്ധപ്പെടുത്തിയിട്ടുള്ളതിൽ ഒരു സർഗ്ഗം അദ്ദേഹം നിർമ്മിച്ചിട്ടുള്ളതു വ്യക്തമാക്കുന്നു. പരേതനായ കടത്തനാട്ടു പോർളാതിരി ഉദയവർമ്മതമ്പുരാൻ തിരുമനസ്സിലെ ആഭിമുഖ്യത്തിൽ ക്ഷേമേന്ദ്രകവിയുടെ "ഭാരതമഞ്ജരി" ചില കവികളെക്കൊണ്ടു പരിഭാഷപ്പെടുത്തിച്ചു "ശാന്തിപർവ്വം"വരെ മാസികയായി പ്രസിദ്ധംചെയ്തിട്ടുണ്ടു്. അതിൽ ശാന്തിപർവ്വം തർജ്ജമചെയ്തിട്ടുള്ളതു ശാമുമേനവനവർകളാണെന്ന സംഗതിയും സ്മരണീയമാണു്. ഇങ്ങിനെ ഭാഷാസാഹിത്യവകുപ്പിൽ പലവകയായി അസംഖ്യം കൃതികൾ നിർമ്മിച്ചിട്ടുള്ള പരേതനായ ശ്രീമാൻ ശാമുമേനവനവർകൾക്കു ആധുനികഭാഷാകവികളുടെ കൂട്ടത്തിൽ ഒരു പ്രധാനസ്ഥാനമുണ്ടെന്നും, അദ്ദേഹത്തിന്റെ പേർ കേരളീയരുടെ സ്മൃതിപഥത്തിൽനിന്നു് ഒരിക്കലും മറഞ്ഞുപോവുകയില്ലെന്നും ഉള്ളതു തീർച്ചയാണു്.

---

III

# ചമ്പത്തിൽ ചാത്തുക്കുട്ടിമന്നാടിയാർ.

---

ആധുനിക ഭാഷാകവികളുടെ കൂട്ടത്തിൽ എല്ലാംകൊണ്ടും പ്രശസ്തനായ ഒരാളായിരുന്നു ശ്രീമാൻ ചമ്പത്തിൽ ചാത്തുക്കുട്ടിമന്നാടിയാരവർകൾ. യഥാർത്ഥ കവിതാവാസനയും ഉറച്ച പാണ്ഡിത്യവും ഉള്ള ഒരു രസികനായിരുന്നു മന്നാടിയാരെന്നു അദ്ദേഹത്തിന്റെ പല കൃതികളും സുസ്പഷ്ടമാക്കിയിട്ടുണ്ട്. വിശേഷിച്ച് നാടകതർജ്ജമയിലും മററും മന്നാടിയാരവർകൾക്കുണ്ടായിരുന്ന വൈദഗ്ദ്ധ്യം സർവ്വസമ്മതമാണു്. ഒരു മൂലകൃതിയുടെ ആശയം ശരിയായി മനസ്സിലാക്കി അതു തന്മയത്വത്തോടെ ഭാഷയിൽ തർജ്ജമചെയ്യുവാൻ മന്നാടിയാർക്കുണ്ടായിരുന്ന പാടവത്തെ പ്രശംസിച്ചുകൊണ്ടാണു് അദ്ദേഹത്തിന്റെ അകാലനിര്യാണത്തിൽ മഹാകവി കുഞ്ഞിക്കുട്ടൻ തമ്പുരാൻ തിരുമനസ്സുകൊണ്ടു് ഏററവും സഹതാപത്തോടുകൂടി

"മന്നാകവേ മഹിതകീർത്തി വളർത്ത മാന്യൻ
മന്നാടിയാരുമധുനാ മൃതനായി കഷ്ടം!
നന്നായ മട്ടിലിനി നാടകതർജ്ജമയ്ക്കി-
ല്ലിന്നാരുമിദ്ധരയിലെന്നതു വന്നുകൂടി."

എന്നുള്ള ചരമപദ്യം "മലയാളമനോരമ"യിൽ എഴുതിയതു്. മന്നാടിയാരുടെ കവനരചനാസാമർത്ഥ്യവും, ഹൃദയനൈർമ്മല്യവും സുപ്രസിദ്ധമാകയാൽ ആധുനിക



ചമ്പത്തിൽ ചാത്തുക്കുട്ടിമന്നാടിയാർ.

ഭാഷാസാഹിത്യകാരന്മാരുടെ കൂട്ടത്തിൽ അദ്ദേഹത്തിന്നു ഒരു ഉന്നതസ്ഥാനമുള്ളതു നിർമ്മത്സരമതികളായ സകല ഭാഷാഭിമാനികളും നിർവ്യാജം സമ്മതിച്ചിരിക്കുന്നതിനാൽ അദ്ദേഹത്തിൻെറ ജീവചരിത്രം കഴിയുന്നവിധം

ഇവിടെ ഒരു ഉപന്യാസരീതിയിൽ പ്രസ്താവിക്കുന്നതു പൊതുവിൽ ഭാഷാപ്രണയികൾക്കും വിദ്യാൎത്ഥികൾക്കും ഉപയോഗമായിരിക്കുമെന്നുള്ളതിന്നു സംശയമില്ല.

ശ്രീമാൻ ചാത്തുക്കുട്ടിമന്നാടിയാർ മലയാളവൎഷം 1032 വൃശ്ചികമാസത്തിൽ കൊച്ചിശ്ശീമയിൽ കിഴക്കൻ ചിറ്റൂരുള്ള ഒരു സുപ്രസിദ്ധ തറവാടായ ചമ്പത്തുവീട്ടിൽ ജനിച്ചു. ചമ്പത്തുതറവാടു അക്കാലത്തു സാമാന്യം പേരും പെരുമയുമുള്ള ഒരു കുടുംബമായിരുന്നു എന്നും, താൻ ജനിച്ച ഉടനെതന്നെ തന്റെ അമ്മ മരിച്ചുപോയിരുന്നു എന്നും, തന്നെ എടുത്തു വളൎത്തിയതു തന്റെ മാതൃസഹോദരിയായ അമ്മുമന്നാടിശ്ശ്യാരാണെന്നും മന്നാടിയാർ സ്വകൃതിയായ "ഹാലാസ്യമാഹാത്മ്യം" കിളിപ്പാട്ടിൽ,

"ഉമ്പർകോൻപുരമൊത്ത കിഴക്കൻ ചിറ്റൂരിങ്കൽ
"സമ്പത്താല"യേവന്നു പിറന്നു വളൎന്തു ഞാൻ;
തമ്മുലപ്പാലുമൂട്ടിശ്ശൈശവേ വളൎത്തിയോ
"രമ്മു"നാമകിയാമെന്നമ്മയ്ക്കും നമസ്കാരം."

എന്നും മറ്റും പ്രസ്താവിച്ചിരിക്കുന്നതിൽനിന്നു വ്യക്തമായിരിക്കുന്നു. മന്നാടിയാരുടെ അച്ഛൻ പാലക്കാട്ടു താലൂക്ക എലപ്പുള്ളി അംശത്തിൽ ഒരു പ്രസിദ്ധ ജന്മികുടുംബമായ കേനാത്തുവീട്ടിലെ ശാമുമേനോൻ അവർകളായിരുന്നു. ഹാലാസ്യത്തിൽ "ശാന്തമാനസൻ, സൽ

ഗുണാംബുധി ഗോവിന്ദാഖ്യൻ" എന്നും മററും ഒരു് മനുഷ്യനെപ്പററി പറഞ്ഞിട്ടുള്ളതു അദ്ദേഹത്തിൻെറ (മന്നാടിയാരുടെ) മാതുലനെക്കുറിച്ചായിരിക്കണം. ചിത്രമെഴുത്തു, ശില്പവേല മുതലായ സുകുമാര കലകളിൽ വിശ്രുതനായി ചമ്പത്തിൽ ഗോവിന്ദമന്നാടിയാർ എന്നൊരാളുണ്ടായിരുന്നു എന്നു കേട്ടിട്ടുള്ളതുകൊണ്ടു "നമ്മുടെ കഥാനായകൻ പറയുന്ന "ഗോവിന്ദാഖ്യൻ" അദ്ദേഹംതന്നെ ആയിരിക്കുമെന്നുള്ളതിന്നു സംശയമില്ല. മന്നാടിയാരെ ശൈശവത്തിൽ കുറെ അരിഷ്ടങ്ങളെല്ലാം ബാധിച്ചിരുന്നതിനാൽ അക്കാലത്തു അദ്ദേഹം കേവലം കൃശഗാത്രനായിരുന്നു. അദ്ദേഹത്തെ നിലത്തെഴുത്തു, ബാലകാവ്യങ്ങൾ മുതലായവ പഠിപ്പിച്ചതു പൊൽപ്പുള്ളി രാമൻനായർ എന്ന ഒരു പഴയ പണ്ഡിതനാണു്. രാമനെഴുത്തച്ഛൻ എന്നായിരുന്നു അന്നു ചിററരുള്ള സകല ജനങ്ങളും അദ്ദേഹത്തെ വിളിച്ചുവന്നതു്. രാമനെഴുത്തച്ഛന്നു അസംഖ്യം ശിഷ്യന്മാരുണ്ടായിരുന്നു എന്നും അവരിൽ എല്ലാവരേക്കാളും വാത്സല്യം അദ്ദേഹത്തിന്നു മന്നാടിയാരോടായിരുന്നു എന്നും കേട്ടിട്ടുണ്ടു്. ബാലകാവ്യങ്ങൾ പഠിച്ചിരുന്ന അവസരത്തിൽത്തന്നെ സ്വശിഷ്യന്മാരിൽ പ്രഥമഗണനീയനായ മന്നാടിയാരെ പ്രസ്തുത ഗുരുനാഥൻ അദ്ദേഹത്തിൻെറ ബുദ്ധിസാമൎത്ഥ്യവും, ധാരണാശക്തിയും കണ്ടു സന്തോഷിച്ചു സൎവ്വാത്മനാ അനുഗ്രഹിക്കുക പതിവായിരുന്നു. അക്കാലത്തുതന്നെ താൻ മേലാൽ ഒരു കവിയായിത്തീരുമെന്നു അനുമാനിക്കത്തക്ക നിലയിൽ ചില്ലറ കൃതികൾ ചിലതെല്ലാം നിൎമ്മിക്കുവാൻ നമ്മുടെ കഥാനായകൻ പ്രത്യേകം പ്രസക്തി കാണിച്ചിരുന്നു. ഒ

കദേശം പതിനാറ പതിനേഴ വയസ്സാകുന്നതുവരെ അ പ്രകാരം ചിററൂർ സ്വഗൃഹത്തിൽത്തന്നെ താമസിച്ച രാമനെഴുത്തച്ഛന്റെ കീഴിൽ പഠിച്ച സംസ്കൃതത്തിൽ ഒരുവിധം വ്യുല്പത്തി സമ്പാദിക്കുവാൻ മന്നാടിയാക്ക് സാധിച്ചു.

അനന്തരം രാമനെഴുത്തച്ഛന്റെ അനുഗ്രഹത്തോടു കൂടി തൃശ്ശിവപേരൂർ വന്ന ഒരു പരദേശപണ്ഡിതനായ വെങ്കിടാദ്രിശാസ്ത്രിയുടെ കീഴിൽ നമ്മുടെ കഥാപുരുഷൻ സംസ്കൃതത്തിലുള്ള ഉപരിഗ്രന്ഥങ്ങൾ സശ്രദ്ധം വായിപ്പാൻതുടങ്ങി. സുപ്രസിദ്ധ പണ്ഡിതനായിരുന്ന ശ്രീമാൻ കയ്ക്കുളങ്ങര രാമവാരിയരവർകളുടെ ശിഷ്യനും, മഹാവിദ്വാനും, ഒരു പ്രസിദ്ധഭാഷാകവിയും, വേദാന്തിയുമായിരുന്ന ബ്രഹ്മശ്രീ എടമന കൃഷ്ണൻ എമ്പ്രാന്തിരി അവർകളും അന്ന വെങ്കിടാദ്രിശാസ്ത്രിയുടെ ശിഷ്യനായിരുന്നതിനാൽ മന്നാടിയാക്ക് അക്കാലംമുതൽക്കുതന്നെ എമ്പ്രാന്തിരി അവർകളുടെ പ്രിയവയസ്യനാകുവാൻ സംഗതിയായി. മന്നാടിയാരെയും, എമ്പ്രാന്തിരിയേയും കുറിച്ചു മഹാപണ്ഡിതനായിരുന്ന വെങ്കിടാദ്രിശാസ്ത്രിക്കു വലിയ അഭിപ്രായമായിരുന്നു എന്നു പറഞ്ഞുകേട്ടിട്ടുണ്ടു്.

ഇപ്രകാരം സംസ്കൃതത്തിൽ ദൃഢവ്യുൽപ്പത്തിയും, ഭാഷാസാഹിത്യത്തിൽ അപാരജ്ഞാനവും സമ്പാദിച്ചു കവനകലയിൽ തനിക്കുള്ള സാമർത്ഥ്യം കാണിച്ചുകൊണ്ടു മന്നാടിയാർ തൃശ്ശിവപേരൂർ പട്ടണത്തിൽ പല മാന്യന്മാരുടേയും "കണ്ണിലുണ്ണി"യായി പ്രശോഭിച്ചുകൊണ്ടിരുന്നു. പരേതനായ മാരാർജഡ്ജി (കൊച്ചിയിൽ ആക്റ്റി

ങ്ങ് ദിവാൻകൂടി ആയിരുന്ന കൊട്ടിൽ നാരായണമാരാരവർകൾ), തൃശ്ശിവപേരൂർ ഒരു വക്കീലും "ചണ്ഡകൌശികം" മുതലായ നാടകങ്ങളുടെ കർത്താവും ആയിരുന്ന കഴിഞ്ഞുപോയ മാക്കോത്തു കൃഷ്ണമേനോൻ, കവിതിലകൻ കണ്ടൂർ നാരായണമേനോൻ, ഒരു മാന്യസാഹിത്യകാരനായ സി. പി. അച്യുതമേനോൻ, സുപ്രസിദ്ധ കവയിത്രിയായിരുന്ന ശ്രീമതിതോട്ടയ്ക്കാട്ടുഇക്കാവമ്മ, മാളിയമ്മാവിൽ കുഞ്ഞുവറീത് മുതലായ പലരും അന്നുതന്നെ മന്നാടിയാരുടെ ആപ്തമിത്രങ്ങളായിരുന്നു. അക്കാലത്താണു അദ്ദേഹം തിരുവിതാംകൂർ ഗവമ്മെണ്ടുവകയായ വക്കീൽപരീക്ഷയ്ക്കു ചേന്നതു്. അന്നു് അദ്ദേഹത്തിന്നു ഇരുപത്തിമൂന്നിലധികം വയസ്സായിരുന്നില്ല. അന്നത്തെ തിരുവിതാംകൂർ വക്കീൽ പരീക്ഷയ്ക്കു കൊച്ചിരാജ്യത്തുനിന്നു മന്നാടിയാരുൾപ്പെടെ പലരും പോയി വിജയികളായിട്ടുണ്ടായിരുന്നെങ്കിലും അദ്ദേഹവും മററു ചുരുക്കം ചിലരും മാത്രമേ പ്രസ്തുതപരീക്ഷയിൽ പ്രശംസാർഹമാകുംവണ്ണം പാസ്സായുള്ളു. വക്കീൽ പരീക്ഷ പാസ്സായശേഷം മന്നാടിയാർ മൂവാററുപുഴ മുൻസിഫ്കോടതിയിൽ പ്രാക്ടീസുചെയ്യുവാൻ തുടങ്ങി. ഏകദേശം രണ്ടുകൊല്ലത്തോളം അവിടെത്തന്നെ അദ്ദേഹം പ്രാക്ടീസു ചെയ്കയും, അവിടത്തെ വക്കീലന്മാരുടെ കൂട്ടത്തിൽ ഒരു പ്രമാണിയായിത്തീരുകയും ചെയ്തു. മന്നാടിയാർ അന്നുതന്നെ നല്ല കാര്യഗ്രഹണശക്തിയും, ബുദ്ധിസാമർത്ഥ്യവും പ്രദർശിപ്പിച്ചിരുന്നതിനാൽ അദ്ദേഹത്തിന്നു കക്ഷികളെ ധാരാളം കിട്ടുവാനിടയായതുകൊണ്ടു് ധനസമ്പാദനത്തിന്നു സകലസൌകര്യങ്ങളും സിദ്ധിക്കയും, അദ്ദേഹം

അവിടത്തുകാരുടെയിടയിൽ ഒരു സ്വാധീനശക്തിയുള്ള ആളായിത്തീരുകയും ചെയ്തു എന്നു കേട്ടിട്ടുണ്ടു്. അക്കാലത്താണു സ്വതവേ കവനകലയിൽ അതിയായ വാസന പ്രദർശിപ്പിച്ചിരുന്ന മന്നാടിയാർക്കു "മലയാളമനോരമ" പത്രാധിപരും, ഒരു തികഞ്ഞ ഭാഷാഭിമാനിയും, ഒന്നാന്തരം സാഹിത്യകാരനുമായിരുന്ന കണ്ടത്തിൽ വറുഗീസ്സുമാപ്പിള അവർകളുമായി പരിചയമാകുവാനിടയായതും തന്മൂലം "മനോരമ"യിൽ ഏതാനും കവിതകളും, ചില ലേഖനങ്ങളുമെഴുതുവാൻ സാധിച്ചതും. ആ നിലയിൽ "മനോരമ" പത്രത്തെ അദ്ദേഹം വളരെ കാലത്തോളം ഗദ്യപദ്യലേഖനങ്ങൾകൊണ്ടു അലങ്കരിച്ചിട്ടുണ്ടു്. തന്മൂലം നമ്മുടെ കഥാനായകൻെറ പേർ അന്നത്തെ ഭാഷാസാഹിത്യലോകത്തിൽ സുപരിചിതമായിത്തീരുകയും, അദ്ദേഹം സാമാന്യം സമർത്ഥനായ ഒരു കവിയാണെന്നു പല സാഹിത്യകാരന്മാരും സമ്മതിക്കുകയുംചെയ്തു.

രണ്ടു കൊല്ലത്തോളം അങ്ങിനെ മൂവാററുപുഴ മുൻസിഫ്കോടതിയിൽ പ്രാക്ടീസ്സു ചെയ്തശേഷം മന്നാടിയാർ കൊച്ചിയിലെ കോടതികളിൽ വ്യവഹരിക്കുവാൻ സന്നതു വാങ്ങി തൃശ്ശിവപേരൂർ വന്നു് അവിടത്തെ മുൻസിഫ് കോടതിയിലും, ജില്ലാക്കോടതിയിലും പ്രാക്ടീസ്സു തുടങ്ങി. തൃശ്ശിവപേരൂർവന്നു സ്ഥിരതാമസമാക്കിയശേഷം അദ്ദേഹത്തിന്നു സാഹിത്യവിഷയത്തിൽ പൂർവ്വാധികം ഉത്സാഹം വർദ്ധിക്കുവാനിടയായി. അന്നു തൃശ്ശിവപേരൂർനിന്നു പുറപ്പെട്ടിരുന്ന ചില മലയാളപത്രങ്ങൾക്കെല്ലാം അദ്ദേഹം മുടങ്ങാതെ ലേഖനസഹായം ചെയ്തു

വന്നു. വക്കീലിന്റെ നിലയിലും കാലതാമസം കൂടാതെ അദ്ദേഹം നല്ല ഒരു പേർ എടുത്തു. അക്കാലത്താണു, മന്നാടിയാർ ഗൃഹസ്ഥാശ്രമം സ്വീകരിച്ചതു്. ചിററൂർ ശ്രീമതി അമ്പാട്ടു ജാനകിഅമ്മയ്ക്കാണു് അന്നു് അദ്ദേഹത്തിന്റെ ഭാര്യയായിരിപ്പാൻ ഭാഗ്യം സിദ്ധിച്ചതു്. പ്രസ്തുത ദാമ്പത്യബന്ധം സംഗതിവശാൽ അധികകാലം നില നിന്നില്ലെങ്കിലും, അദ്ദേഹത്തിനു ശ്രീമതി ജാനകിഅമ്മയിൽ ഉണ്ടായ പുത്രസന്താനമാണു് ഇന്നു തൃശ്ശിവപേരൂർ ഡോക്ടരായി പ്രാക്ടീസുചെയ്യുന്ന ശ്രീമാൻ എ. ആർ. മേനോൻ. തന്റെ അച്ഛനെപ്പോലെ സാഹിത്യവിഷയത്തിൽ തനിക്കു പറയത്തക്ക അഭിരുചി ഒന്നുമില്ലെങ്കിലും, അദ്ദേഹത്തിനുണ്ടായിരുന്ന സ്വാഭിമാനം, സമുദായസ്നേഹം, ബുദ്ധിസാമത്ഥ്യം മുതലായ ഗുണങ്ങൾ മിസ്റ്റർ എ. ആർ. മേനവനിലും പ്രകാശിച്ചുകാണുന്നുണ്ടെന്നു സമ്മതിച്ചേ കഴിയൂ. ശ്രീമതി അമ്പാട്ടു ജാനകിഅമ്മയുമായിട്ടുള്ള ദാമ്പത്യബന്ധം വിട്ടശേഷം നമ്മുടെ ചരിത്രപുരുഷൻ തൃശ്ശിവപേരൂർ ശ്രീമതി കോരപ്പത്തു കൊച്ചുകുട്ടിഅമ്മയെയാണു ഭാര്യയായി സ്വീകരിച്ചതു്. ഭർത്തൃശുശ്രൂഷയിൽ പ്രത്യേകം ഉത്സുകയായിരുന്ന ശ്രീമതി കൊച്ചുകുട്ടിഅമ്മയോടു് അദ്ദേഹത്തിനുണ്ടായിരുന്ന സ്നേഹം അപരിമിതമായിരുന്നു. മന്നാടിയാർ "ഹാലാസ്യമാഹാത്മ്യം" കിളിപ്പാട്ടെഴുതി പ്രസിദ്ധപ്പെടുത്തിയതു് ഏതാണ്ടു് അക്കാലത്താണു്. അതിന്നുശേഷം രണ്ടു മൂന്നു കൊല്ലം കഴിഞ്ഞപ്പോഴാണു് അദ്ദേഹം "ജാനകീപരിണയം" സംസ്കൃതനാടകം പരിഭാഷപ്പെടുത്തിയതു്. അന്നു

തൃശ്ശിവപേരൂർ പ്രമാണികളായ പലരും ഭാഷാനാടകാഭിനയത്തിൽ ഉത്സുകരായി വമ്പിച്ച നാടകയോഗങ്ങൾ സ്ഥാപിച്ചു നടത്തിവന്നിരുന്നു. നമ്മുടെ ചരിത്രപുരുഷനും നാടകാഭിനയത്തിൽ പ്രത്യേകം പ്രസക്തനായി സുപ്രസിദ്ധ നടനകലാവിദഗ്ദ്ധയായിരുന്ന ശ്രീമതി രാമഞ്ചിറമഠത്തിൽ കാവമ്മയുടെ നാടകസംഘത്തിൽ ചേൎന്ന് ഒരു പ്രധാന നടനായിരുന്നിട്ടുണ്ട്. ശ്രീമാൻ സി. പി. അച്യുതമേനവൻ മുതലായ സുപ്രസിദ്ധസാഹിത്യകാരന്മാരുടെ ഉത്സാഹത്തിൽ വേറെ ചില നാടകയോഗങ്ങളും തൃശ്ശിവപേരൂർ അന്നു സ്ഥാപിക്കപ്പെട്ടിരുന്നു. മലയാളനാടകക്കാരിൽ ഏററവും പ്രശസ്തനായിരുന്ന കൊല്ലം നാരായണപിള്ളയുടെ സ്വാതന്ത്ര്യസിദ്ധമായ നടനകലാസാമൎത്ഥ്യവും അന്നു തൃശ്ശിവപേരൂക്കാരെ എന്നല്ല, മലയാളികളെ ആകമാനം രസിപ്പിച്ചിരുന്നു എന്ന സംഗതിയും സ്മരണീയമാണ്. മന്നാടിയാരുടെ "ജാനകീപരിണയം" നാടകത്തിൻെറ ഗുണത്തെപ്പററി അക്കാലത്തുള്ള സകല സാഹിത്യകാരന്മാരും, പത്രങ്ങളും ഒന്നുപോലെ പ്രശംസിച്ചിരുന്നു. മൂലത്തിലെ ആശയത്തെ ഒട്ടും ബലികഴിക്കാതെ ലളിതമായ രീതിയിൽ സംസ്കൃതപദ്യങ്ങൾ തൎജ്ജമചെയ്യുവാൻ മന്നാടിയാക്കുണ്ടായിരുന്ന സാമൎത്ഥ്യം പ്രസ്തുതനാടകത്തിലെ ഏതു പദ്യം എടുത്തു പരിശോധിച്ചാലും പ്രസ്പഷ്ടമാകുന്നതാണെന്ന്

"കാണാം സീതയെയെന്നു കണ്ണിരുപതും
തേടുന്നു മേ കൌതുകം
ക്ഷോണീനന്ദിനിതന്നെയൊന്നു പുണരാ-
മെന്നിങ്ങിനേ കൈകളും

കാണുമ്പോളവർ നിന്ദ്യമെന്നു കരുതും
രൂപം വെടിഞ്ഞീവിധം
താണുള്ളോരു മനുഷ്യരൂപമധുനാ
കഷ്ടം ധരിക്കാറുമായ്."

എന്നും മററുമുള്ള "ജാനകീപരിണയ"ത്തിലെ പദ്യങ്ങൾ തെളിയിക്കുന്നു.

മന്നാടിയാർ ഇങ്ങിനെ ഏററവും ലളിതമായ രീതിയിൽ "ജാനകീപരിണയം" ഭാഷാനാടകം നിർമ്മിച്ച കാലത്താണ് അദ്ദേഹം തൻെറ അച്ഛൻെറ കുടുംബമായ എലപ്പുള്ളി കേനാത്തുവീട്ടിലെ വിദുഷികളായ ശ്രീമതി അയിച്ചിക്കുഞ്ചിഅമ്മയ്ക്കും, അവരുടെ അനുജത്തിയായ കല്യാണിക്കുഞ്ചി അമ്മയ്ക്കും പ്രസ്തുതനാടകത്തിൻെറ ഓരോ പ്രതികൾ പാരിതോഷികങ്ങളായി അയച്ചുകൊടുത്തതു്. ശ്രീമതി അയിച്ചിക്കുഞ്ചിഅമ്മയും, ശ്രീമതി കല്യാണിക്കുഞ്ചിഅമ്മയും സംസ്കൃതത്തിൽ ദൃഢവ്യുൽപ്പന്നകളായിരുന്നതിനാൽ അവക്ക് ഭാഷാനാടകങ്ങളോടു കുറെ പുച്ഛരസമുണ്ടായിരുന്നു. തൻമൂലം ജാനകീപരിണയം നാടകത്തെ ഒന്നു കളിയാക്കിക്കൊണ്ടു് ശ്രീമതി അയിച്ചിക്കുഞ്ചിഅമ്മയുടെ ഉപദേശപ്രകാരം അനുജത്തിയായ ശ്രീമതി കല്യാണിക്കുഞ്ചിഅമ്മ നിർമ്മിച്ച

"ജാനകീപരിണയം നല്ല
നാടകം നളിനം നവം
നാഗരീകതപമില്ലാത്ത
നായന്മാക്ക മഹോത്സവം"

എന്ന പദ്യം വായിച്ച മാത്രയിൽ നമ്മുടെ കഥാനായകന്നു വിദുഷിയായ പ്രസ്തുതപദ്യകർത്ത്രിയിൽ എന്തെന്നില്ലാത്ത ബഹുമാനം ജനിച്ചു എന്നു മാത്രമല്ല, ആ ബഹുമാനം കേവലം അനുരാഗമായി പരിണമിക്കയും, കാലതാമസം കൂടാതെ അദ്ദേഹം തന്റെ പത്നിയായ ശ്രീമതി കോരപ്പുത്തു കൊച്ചുകുട്ടി അമ്മയുടെ സമ്മതത്തോടുകൂടി അവരെ (കല്യാണികുഞ്ഞിഅമ്മയേ)യും ഭാൎയ്യയായി സ്വീകരിക്കുകയും ചെയ്തു. ശ്രീമതി കല്യാണിക്കുഞ്ഞിഅമ്മ ഒരു സുപ്രസിദ്ധകവയിത്രിയായിരുന്നില്ലെങ്കിലും, അവർ നിൎമ്മിച്ചിട്ടുള്ള ചില പഴയപദ്യങ്ങൾ അവരുടെ കുടുംബത്തിലെ ചില അംഗങ്ങൾ ഇന്നും ചൊല്ലാറുണ്ട്. ആ മാന്യയ്ക്കു സംസ്കൃതത്തിൽ സ്വതവേതന്നെ ഉണ്ടായിരുന്ന പാണ്ഡിത്യം, കുറച്ചുകാലം സുപ്രസിദ്ധനായ "മതഖണ്ഡശാസ്ത്രി"കളുടെ ഭാൎയ്യയായിരിക്കുവാൻ ഇടയായതുകൊണ്ടു ദ്വിഗുണീഭവിച്ചിട്ടുണ്ടായിരുന്നു എന്നാണു പ്രസ്താവിക്കപ്പെട്ടുകാണുന്നതു്. "മതഖണ്ഡശാസ്ത്രി"കളുമായുള്ള ദാമ്പത്യബന്ധം വിട്ടശേഷമാണു മന്നാടിയാർ ആ വിദുഷിയെ പരിഗ്രഹിച്ചതെന്നറിയുന്നു.

ശ്രീമതി കല്യാണിക്കുഞ്ഞിഅമ്മയെ ഭാൎയ്യയായി സ്വീകരിച്ചശേഷം, അതായതു 1076-ലാണെന്നു തോന്നുന്നു മന്നാടിയാർ "ഉത്തരരാമചരിതം" ഭാഷാനാടകം പ്രസിദ്ധപ്പെടുത്തിയതു്. അക്കാലത്തു തൃശ്ശിവപേരൂർ രണ്ടുമൂന്നു നാടകസംഘങ്ങൾ ഉണ്ടായിരുന്നു എന്നു മുമ്പു പ്രസ്താവിച്ചിട്ടുണ്ടല്ലോ. "ഉത്തരരാമചരിതം" സംസ്കൃതനാടകത്തിൽ നിന്നു നാലങ്കം അദ്ദേഹം ഏകദേശം പരിഭാഷപ്പെടുത്തിവെച്ചിരിക്കുമ്പോഴാണു് ആ ഭാഗം

എതിർകക്ഷികളായ ചില മാന്യന്മാരുടെ ഉത്സാഹത്താൽ മോഷ്ടിക്കപ്പെട്ടതു്. മന്നാടിയാർക്കാകട്ടെ, അതുകൊണ്ടു പറയത്തക്ക ബുദ്ധിമുട്ടൊന്നും നേരിട്ടില്ലെന്നും, തന്റെ വിരോധികൾ പ്രസ്തുത നാടകം മുഴപ്പിച്ചു പുറത്തിറക്കുംമുമ്പു താൻ ബാക്കിയുള്ള മൂന്നങ്കങ്ങളും പരിഭാഷപ്പെടുത്തി പ്രകൃതനാടകപുസ്തകം പ്രസിദ്ധപ്പെടുത്തിയെന്നും, ആ നാടകത്തിന്റെ സാഹിത്യപരമായ ഗുണം സ്തുത്യർഹമാണെന്നും മററുമുള്ള സംഗതികളെല്ലാം സർവ്വവിദിതമാണു്. നാടകാഭിനയഭ്രമഹേതുകമായുണ്ടായ ഏവംവിധത്തിലുള്ള കവനമോഷണത്തെപ്പററി നമ്മുടെ കഥാനായകൻ ഉത്തരരാമചരിതത്തിൽ. "സീതാദേവിയെ രാക്ഷസേന്ദ്രനെപ്പോൽ" ഇത്യാദി പദ്യത്തിൽ സൂചിപ്പിച്ചിട്ടുള്ളതെല്ലാം ഇന്നുള്ള പഴയ സാഹിത്യകാരന്മാരായ പലർക്കും അറിവുണ്ടെന്നുള്ളതിനു സംശയമില്ല. ഇങ്ങിനെ സ്വ സാഹിത്യപരിശ്രമത്തിന്നും, നാടകാഭിനയത്തിന്നും പ്രതിബന്ധമുണ്ടാക്കുവാൻ മാന്യന്മാരായ ചില ഭാഷാഭിമാനികൾ എടുത്ത പണികൾകൊണ്ടൊന്നും അദ്ദേഹത്തിന്നു യാതൊരു കലുക്കമോ കുണ്ഠിതമോ ഉണ്ടായില്ല. എതിർകക്ഷികൾ തർജ്ജമചെയ്തു പുറത്തിറക്കിയ ഉത്തരരാമചരിതവും തന്റെ ഉത്തരരാമചരിതവും തമ്മിൽ കൂലങ്കഷമായി പരിശോധിച്ചുനോക്കിയ നിർമ്മത്സരമതികളായ പല സാഹിത്യനിരൂപകന്മാരും മെച്ചം നേടിയിട്ടുള്ളതു തന്റെ ഉത്തരരാമചരിതമാണെന്നു അഭിപ്രായപ്പെട്ടതിനാൽ മന്നാടിയാർ ഏററവും കൃതാർത്ഥനാവുകയാണു ചെയ്തിട്ടുള്ളതു്.

ഇപ്രകാരം ഉത്തരരാമചരിതം നാടകം പ്രസിദ്ധപ്പെടുത്തിയശേഷമാണ "പുഷ്പഗിരീശസ്തോത്ര"മെന്ന ഒരു സംസ്കൃതലഘുകാവ്യം മന്നാടിയാർ നിർമ്മിച്ചതു്. പുഷ്പഗിരി (തൃശ്ശിവപേരൂരിൽ) ദേവനെപ്പററി സംസ്കൃതത്തിൽ ഒരു സ്തോത്രം ഉണ്ടാക്കിത്തരേണമെന്ന അന്ന തൃശ്ശിവപേരൂർ ജില്ലാജഡ്ജിയായിരുന്ന ആളും, ഇന്ന മദിരാശി ഹൈക്കോടതിവക്കീലായിരിക്കുന്ന മാന്യനും ആയ ദിവാൻ ബഹദൂർ ടി. ആർ. രാമചന്ദ്രഅയ്യർ അവർകൾ മന്നാടിയാരോടാവശ്യപ്പെട്ടിരുന്നു. ഒരിക്കൽ പ്രസ്തുതക്ഷേത്രത്തിൽ ഉച്ചപ്പൂജയ്ക്കു നടഅടച്ചസമയം നട തുറക്കുന്നതിനമുമ്പു തന്റെ അഭീഷ്ടം സാധിപ്പിച്ചുതന്നാൽ കൊള്ളാമെന്ന മിസ്റ്റർ അയ്യർ അത്യാഗ്രഹത്തോടു നിർബ്ബന്ധമായി അപേക്ഷിച്ചു. "എന്നാൽ ഞാൻ പരീക്ഷിക്കാം" എന്ന പറഞ്ഞു മന്നാടിയാർ ഉണ്ടാക്കിയതാണു

"ചിരകാലകൃതൈസ്സുകൃതൈഃ
ദൃശ്യോഽപി പുഷ്പകനായകസ്സാക്ഷാൽ
സുന്ദരപാവന മൂർത്തിം
സുമശൈലേലസതി ജാനകീജാനി"

എന്ന തുടങ്ങിയ "പുഷ്പഗിരീശസ്തോത്രം." 120 പദ്യങ്ങൾ അടങ്ങിയ പ്രസ്തുതലഘുകാവ്യം പൂജകഴിഞ്ഞു നട തുറക്കുമ്പോഴേക്കു മന്നാടിയാർ തയ്യാറാക്കി കൊടുത്തു എന്നും, രാമചന്ദ്രഅയ്യർ ഏററവും സന്തുഷ്ടനായി 10 പവൻ നമ്മുടെ കവിക്കു സമ്മാനം നൽകിയെന്നും പറഞ്ഞു കേട്ടിട്ടുണ്ടു്.

മന്നാടിയാരവർകളുടെ മറെറാരു കൃതി "തടാതകാപരിണയം" തിരുവാതിരപ്പാട്ടാണു്. "ഹാലാസ്യമാഹാത്മ്യ"ത്തിൽ നിന്ന എടുത്ത കഥയെ ആസ്പദമാക്കി

സ്വ ഭാര്യാസഹോദരിയും വിദുഷിയുമായ ശ്രീമതി കേനാത്തു അയിച്ചിക്കുഞ്ചി അമ്മയുടെ ആവശ്യപ്രകാരം നിർമ്മിച്ചതാണു പ്രസ്തുതകൃതി. സംഗീതത്തിലും അതിസമർത്ഥനായ മന്നാടിയാരുടെ മനോധർമ്മം തടാതകാപരിണയത്തിൽ സർവ്വോപരി പരിലസിക്കുന്നുണ്ടു്. അതു അച്ചടിച്ചിട്ടില്ലാത്ത ഒരു കൃതിയാകയാൽ അതിന്റെ ഗുണം പരക്കെ ആരും അറിഞ്ഞിരിപ്പാനിടയില്ല. അദ്ദേഹം ശാകുന്തളം സംഗീതനാടകമായി എഴുതുവാൻ തുടങ്ങിയിരുന്നു എങ്കിലും അതു മുഴുവനാക്കീട്ടുണ്ടെന്നു തോന്നുന്നില്ല. അതിലുള്ള ഗാനങ്ങൾ ഏററവും രസികത്വമുള്ള വയാണു്.

സാഹിത്യപരമായി മന്നാടിയാർ ചെയ്തിട്ടുള്ള പ്രവൃത്തികളുടെ ഫലമായി പറയത്തക്ക കൃതികൾ ഇതിലധികം ഉണ്ടെന്നു തോന്നുന്നില്ല. പക്ഷേ അദ്ദേഹം ചില്ലറയായി പല മാസികകളിലും, പത്രങ്ങളിലും അസംഖ്യം ലേഖനങ്ങൾ ഗദ്യങ്ങളായും, പദ്യങ്ങളായും എഴുതിയിട്ടുണ്ടു്. കൂടാതെ അദ്ദേഹത്തിന്റെ കൃതികളിൽ പലതും അച്ചടിക്കാതെ കിടക്കുന്നുണ്ടെന്നു് അനുമാനിക്കുവാൻ ന്യായവുമുണ്ടു്. തൃശ്ശിവപേരൂരുണ്ടായിരുന്ന അദ്ദേഹത്തിന്റെ ഭവനത്തിലും, എലപ്പുള്ളിയിലുള്ള കേനാത്തു വീട്ടിലും, ചിററൂർ ചമ്പത്തുതറവാട്ടിലും പരിശോധിച്ചാൽ മന്നാടിയാരവർകളുടെ വിലയേറിയ പല കൃതികളുടേയും കയ്യെഴുത്തു പകർപ്പുകൾ കണ്ടുകിട്ടിയെന്നു വരാം.

ഇങ്ങിനെ എണ്ണത്തിൽ അധികമില്ലെങ്കിലും വണ്ണത്തിൽ പ്രശംസാർഹങ്ങളായ ഏതാനും കൃതികൾ നി

മ്മിച്ച ഭാഷാസാഹിത്യലോകത്തിൽ സുപ്രസിദ്ധനായി ത്തീന്ന ചാത്തുക്കുട്ടിമന്നാടിയാരവർകളുടെ നേരെ ഹത വിധി പ്രയോഗിച്ച കഠിനകൈ കേവലം അക്കാലത്തു തന്നേയായിരുന്നു എന്നു പറയാതിരിപ്പാൻ നിവൃത്തിയില്ല. നമ്മുടെ കഥാപുരുഷന്നു 50 വയസ്സു തികഞ്ഞില്ല. 1082 മീനമാസത്തിലാണ് അദ്ദേഹം ഭാഷാസാഹിത്യ ലോകത്തോടു ശാശ്വതയാത്ര പറഞ്ഞത്. ദീനം, തന്നെ കുറെമുമ്പുതന്നെ പിടികൂടിയിരുന്ന പ്രമേഹമായിരുന്നു. മരിക്കുന്ന സമയത്തുകൂടി അദ്ദേഹത്തിന്ന് അശേഷം വെളിവുകേടുണ്ടായിരുന്നില്ല. ദീനം കാണ്മാനായി വന്നുകൂടിയിരുന്ന പല മാന്യസ്നേഹിതന്മാരും ഒട്ടുംതന്നെ വ്യസനിക്കരുതെന്നു കരുതി താൻ ദീർഘനിദ്രചെയ്യുന്നതിന്നു അരമണിക്കൂർമുമ്പുവരെ അദ്ദേഹം എഴുന്നേററു ലാത്തുകയും, ഓരോ നേരമ്പോക്കുകൾ പറയുകയും ചെയ്തിരുന്നു. നല്ല ഒരു ബുദ്ധിമാനും, ഒരു നിഷ്കളങ്കചിത്തനും, ഒരു അഗാധ പണ്ഡിതനും, ഒരു സരസകവിയും, ഒരു സമത്ഥനായ പരിഭാഷകനും, കേമനായ ഒരു അഭിഭാഷകനുമാണു മന്നാടിയാരുടെ അകാലനിയ്യാണത്താൽ നമുക്കുനഷ്ടമായിപ്പോയതു്. അദ്ദേഹം കുറച്ചു കാലംകൂടിജീവിച്ചിരുന്നിരുന്നെങ്കിൽ നമ്മുടെഭാഷാസാഹിത്യഭണ്ഡാരത്തിൽഅദ്ദേഹത്തിൻെറസ്മാരകങ്ങളായിമററുചില വിലയേറിയ ഗ്രന്ഥരത്നങ്ങൾകൂടികാണുമായിരുന്നു. എന്നുള്ളതിന്നു സംശയമില്ല അദ്ദേഹത്തിൻെറ അഭാവത്താൽഭാഷാസാഹിത്യകുടുംബത്തിന്നു വന്നുകൂടിയ നഷ്ടം അപരിഹാര്യമാണെങ്കിലും സുമനസ്സായ അദ്ദേഹത്തിൻെറ ആത്മാവു പരമാനന്ദത്തിൽ ലയിച്ചിരിക്കുമെന്നുകരുതി നമുക്കു ഈ ഘട്ടത്തിൽ കുറഞ്ഞൊന്നു സമാധാനിക്കുകയേ ഗത്യന്തരമുള്ളു.

ചാത്തുക്കുട്ടിമന്നാടിയാരവർകളെപ്പററി ചുരുക്കമാ യ നിലയിൽ ഒരു ജീവചരിത്രമെഴുതുവാൻ മതിയായ സാമഗ്രികൾ ഇനിയും കണ്ടുകിട്ടുവാൻ വിഷമമായിട്ടാണിരിക്കുന്നതു്. മന്നാടിയാരവർകളുടെ കുടുംബത്തിൽ പ്പെട്ട ചിലർതന്നെ അദ്ദേഹത്തെപ്പററി വിവരമായി യാതൊന്നും പറയുവാൻ സാധിക്കില്ലെന്നു അനുഭവമായ തോടുകൂടി ഞാൻ അത്ഭുതപരതന്ത്രനായി. അതിബുദ്ധിമാനായ ആ സരസകവിയെ പക്ഷേ അവർ അവഗണിക്കുന്നതുകൊണ്ടല്ല അദ്ദേഹത്തിൻെറ ചരിത്രമെഴുതുവാൻ തക്ക സാമഗ്രികൾ കിട്ടുവാൻ ഞെരുക്കമായിരിക്കുന്നതു്. പാശ്ചാത്യവിദ്വാന്മാരുടെ പിറകേ അവരുടെ ആരാധകന്മാർ, അഥവാ ചില ചരിത്രകാരന്മാർ വിടാതെകൂടി അവർ തുപ്പുന്നതും തുമ്മുന്നതും കൂടി നോട്ട് കുറിക്കുന്ന സമ്പ്രദായം നമ്മുടെ ഭാരതീയ ചരിത്രകാരന്മാരുടെയിടയിൽ, വിശേഷിച്ച് കേരളീയ സാഹിത്യനിരൂപകന്മാരുടേയും, ചരിത്രകാരന്മാരുടേയും ഇടയിൽ, ഇനിയും വന്നു കാണുവാനുള്ള കാലതാമസമാണ് മന്നാടിയാരെപ്പോലുള്ള മഹാ യോഗ്യന്മാരുടെ ചരിത്രരേഖകൾ പ്രസിദ്ധപ്പെടുത്തുന്നതിന്നു പ്രതിബന്ധമായിത്തീൎന്നിട്ടുള്ളതെന്നുമാത്രമേ തൽകാലം എനിക്കുപറയുവാനുള്ളൂ. ഈ വിഷയത്തിൽ ഇതിലധികം ഞാൻ പറയുന്നതു വിഷയത്തിൽനിന്നു വ്യതിചലിക്കുകയാണെന്നു വല്ല മാന്യന്മാരും പ്രസ്താവിച്ചേക്കുമോ എന്നു കരുതി തൽകാലം കൂടുതലായി ഒന്നും പറയുന്നില്ല.

മഹാനായ ഒരാളുടെ ജീവചരിത്രമെഴുതുമ്പോൾ അദ്ദേഹം ജനിച്ച തീയതിയും, മരിച്ച തീയതിയും ഉൾപ്പെ

ടെ ഏതാനും സംഗതികൾ പറഞ്ഞുവെച്ചതുകൊണ്ടുമാത്രം വലിയ പ്രയോജനമുണ്ടാകുമെന്നു തോന്നുന്നില്ല. പ്രസ്തുതമഹാന്റെ പ്രയത്നഫലങ്ങളെക്കുറിച്ചു നിഷ്പക്ഷനിലയിൽ നിരൂപണംചെയ്കയും അദ്ദേഹത്തെ സംബന്ധിച്ചു പല ആശ്ചര്യസംഭവങ്ങളേയും അദ്ദേഹത്തിന്റെ സ്വഭാവത്തേയും പററി ചർച്ചചെയ്കയും, നാനാവിഷയകമായി അദ്ദേഹത്തിനുള്ള വാസനകളെ ആരാഞ്ഞറിഞ്ഞു് അവയെക്കുറിച്ചു വിവരിക്കുകയുമാകുന്നു വേണ്ടതു്. അങ്ങിനെയുള്ള ഒരു പ്രസ്ഥാനത്തെ അനുകരിച്ചു് ഈ ജീവചരിത്രത്തിനും ഒരു തന്മയത്വം കൊണ്ടുവരേണമെന്നുള്ള ഏകോദ്ദേശത്തോടുകൂടി മന്നാടിയാരവർകളുടെ കവനപാടവത്തെ സംബന്ധിച്ചു് എനിക്കു കേട്ടറിയുവാനിടയായ രണ്ടു മൂന്നു സംഗതികൾ ഒന്നാമതായി പ്രസ്താവിക്കാം.

ഒരിക്കൽ മന്നാടിയാരുടെ ധാരണാശക്തിയെ പരീക്ഷിപ്പാൻ ശ്രീമതി കേനാത്തു അയിച്ചിക്കുഞ്ഞിഅമ്മ എന്ന വിദുഷി, അദ്ദേഹം അവൾക്കു മുമ്പു നിർമ്മിച്ചുകൊടുത്ത "താടകാപരിണയം" തിരുവാതിരപ്പാട്ടിന്റെ കയ്യെഴുത്തു പകർപ്പിൽനിന്നു കുറെ അധികം ഭാഗങ്ങൾ ഒരു സ്ഥലത്തു് ഒളിച്ചുവെച്ചു് പ്രസ്തുതകൃതിയെഴുതിയിട്ടുള്ള മൂന്നു നാലു ഓലകൾ (അന്നു് ഓലയിലാണു് അതു എഴുതിയിരുന്നതു്) മാത്രം എടുത്തു ബാക്കി ഭാഗങ്ങൾ ചിതൽ തിന്നുപോയെന്നും, ഏതു വിധത്തിലെങ്കിലും പൊയ്പോയ ഭാഗങ്ങൾ വീണ്ടും ഉണ്ടാക്കിക്കിട്ടാതെ നിവൃത്തിയില്ലെന്നും അദ്ദേഹത്തോടു നിർബന്ധമായി ആവശ്യപ്പെട്ടു. മന്നാടിയാർ ഉടനെതന്നെ അവരുടെ കയ്യുലു

ള്ള ഭാഗങ്ങൾ നല്ലപോലെ ഒന്നു വായിച്ചശേഷം താൻ മുമ്പു എഴുതിക്കൊടുത്ത പ്രസ്തുത കൃതി മുഴുവനും യാതൊരു വ്യത്യാസവും കൂടാതെ മനഃപാഠമായിച്ചൊല്ലി. അയിച്ചിക്കുഞ്ഞിഅമ്മയ്ക്കു അപ്പോൾ അതിയായ അത്ഭുതം ജനിക്കുകയും, താൻ ഒളിച്ചുവെച്ചിരുന്ന ഭാഗങ്ങൾ എടുത്തു് മന്നാടിയാർ ചൊല്ലിയ ഭാഗങ്ങളുമായി ഒത്തുനോക്കുകയും പ്രസ്തുത ഭാഗങ്ങൾ രണ്ടും തമ്മിൽ യാതൊരു വ്യത്യാസവുമില്ലെന്നു കണ്ടു് അദ്ദേഹത്തെ പ്രത്യേകം അഭിനന്ദിക്കുകയും ചെയ്തു. മന്നാടിയാരുടെ ധാരണാശക്തിക്കു് ആ സംഭവം മതിയായ ഒരു ലക്ഷ്യമാണല്ലോ.

എലപ്പുള്ളി കേനാത്തു പഴയവീട്ടിൽ, ഗോപാലമേനോൻ എന്നൊരാളുണ്ടായിരുന്നു. അദ്ദേഹം സ്വഗ്ദാരജോഗുണം നോക്കുന്ന ഒരാളും, വലിയ ഒരു അഭിമാനിയുമായിരുന്നു. ഒരിക്കൽ മന്നാടിയാർ തൃശ്ശിവപേരൂർ താമസിക്കുമ്പോൾ ഗോപാലമേനോൻ അവിടെചെന്നു. അന്നു് അവിടെ മന്നാടിയാരുടെ മററു സ്നേഹിതന്മാരായ കേനാത്തു മാധവമേനോൻ, ചമ്പത്തിൽ അച്യുതമന്നാടിയാർ, എരവമന്നാട്ടിൽ കൃഷ്ണമന്നാടിയാർ മുതലായവരും വന്നുചേൎന്നിട്ടുണ്ടായിരുന്നു. അവൎക്കെല്ലാവൎക്കും കാപ്പിയും പലഹാരങ്ങളും മററും മന്നാടിയാരുടെ ഭാൎയ്യ കോരപ്പത്തു കൊച്ചുകുട്ടിഅമ്മ തയ്യാറാക്കിക്കൊടുത്തു. അന്നു വിശേഷവിധിയായി പല പലഹാരങ്ങളുമുണ്ടായിരുന്നു. മുൻപറയപ്പെട്ട ഗോപാലമേനോൻ കാപ്പിയും പലഹാരങ്ങളും കണക്കിലേറെക്കഴിച്ചതിനാൽ മററുള്ളവൎക്കു മതിയാകുന്നേടത്തോളം പലഹാരം കിട്ടായ്കയാൽ അവൎക്കെല്ലാം ഗോപാലമേനവനെ ഒന്നു കളിയാക്കണ

മെന്നാഗ്രഹമുണ്ടായിരുന്നു. ഗോപാലമേനവനാ കട്ടെ, മററുള്ളവരെ തോല്പിച്ചു പലഹാരങ്ങളെല്ലാം കഴിച്ചതു് ഒരു സാമൎത്ഥ്യമായി നടിച്ചു. ഈ വിവരം മന്നാടിയാർ അറിഞ്ഞ മാത്രയിൽ ഗോപാലമേനോൻെറ ഡംഭത്തെ ശമിപ്പിക്കണമെന്നു കരുതി തൽക്ഷണം ഒരു പദ്യം ഉണ്ടാക്കിച്ചൊല്ലി.

"കേമൻ കേനാത്തുവീട്ടിൽക്കലമതിലുളവാ-
യോരു ചോറൊക്കെയും തി-
ന്നാമോദംപൂണ്ട ക്രൂററൻ പലവിധ പലഹാ-
രത്തിനോ കാലനോൎത്താൽ
കാമൻ ഞാനെന്നു ഭള്ളുള്ളൊരു പരമമഹാ
വിഡ്ഢി വീട്ടിൽക്കലമ്പി-
ശ്ശീ, മററാക്കാനമേകുന്നൊരു പരമമഹാ-
വിഡ്ഢി ഗോപാലമേനോൻ."

ഈ പദ്യം മന്നാടിയാർ ഉണ്ടാക്കിച്ചൊല്ലിയതോടുകൂടി ഗോപാലമേനവൻെറ അഹംഭാവം ശമിച്ചതായും, അവിടെ കൂടിയിരുന്നവരെല്ലാം പൊട്ടിച്ചിരിച്ചതായും കേട്ടിട്ടുണ്ടു്. മന്നാടിയാർ സ്വതവേ നിൎദ്ദോഷിയും, ഫലിതക്കാരനുമായിരുന്നതിനാൽ ഗോപാലമേനവന്നു് അങ്ങിനെ പരിഹാസശ്ലോകമുണ്ടാക്കിയതിൽ അദ്ദേഹത്തോടു യാതൊരു മുഷിച്ചിലും ഉണ്ടായിരുന്നില്ലെന്നു തന്നെയല്ലാ, അതെല്ലാം ഒരു നേരമ്പോക്കായി അദ്ദേഹം കണക്കാക്കുകയുമാണുണ്ടായതു്.

മന്നാടിയാരുടെ സാഹിത്യപരമായ പല വിനോദങ്ങളെപ്പററിയും ഇപ്രകാരം പലരും പറഞ്ഞുകേട്ടിട്ടുണ്ടു്. പക്ഷെ അവയെപ്പററി പൂൎണ്ണമായ വിവരങ്ങളും

കിട്ടുവാൻ വിഷമമായിരിക്കയാൽ കേവലം കേട്ടുകേൾ വിയെ അടിസ്ഥാനപ്പെടുത്തി പ്രസ്തുതസംഗതികൾ പ്രസ്താവിക്കുന്നതു ശരിയല്ലെന്നു കരുതി ഞാൻ അതിന്നുദ്യമിക്കുന്നില്ല.

അദ്ദേഹം കവനകലാനിപുണനായ ഒരു പ്രതിഭാശാലിയായിരുന്നു എന്നു ഇങ്ങിനെ പല സംഗതികളിൽ നിന്നും പ്രത്യക്ഷപ്പെടുന്നുണ്ടു്. എന്നാൽ മററു സുകുമാരകലകളായ സംഗീതം, ചിത്രമെഴുത്തു്, ശില്പവേല മുതലായവയിലും അദ്ദേഹത്തിന്നു അസാമാന്യമായ വാസനയും, ദൃഢമായ പാണ്ഡിത്യവുമുണ്ടായിരുന്നു. ശ്രീമാൻ എരുവിയിൽ ചക്രപാണിവാരിയരവർകൾ ഹരിശ്ചന്ദ്രചരിതം സംഗീത നാടകത്തിൽ പലപാട്ടുകളും മന്നാടിയാരുടെ "വേഗമോടടവിയിൽ" എന്നു തുടങ്ങിയ ഗാനമാതൃകകളെ അനുകരിച്ചുണ്ടാക്കിയിട്ടുള്ളവയാണു്. വിശേഷിച്ചു കരകൌശലവിദ്യയിൽ അദ്ദേഹത്തിന്നു അതിയായ സാമൎത്ഥ്യമുണ്ടായിരുന്നു എന്നുള്ളതിന്നു ഒരു മതിയായ ഉദാഹരണം പറയുവാനുണ്ടു്. മന്നാടിയാർ സ്വന്തമായി അതിഭംഗിയുള്ള ഒരു വണ്ടിയുണ്ടാക്കിയിട്ടുണ്ടായിരുന്നു. അതിൻെറ യന്ത്രങ്ങൾക്കെല്ലാം ഒരു പ്രത്യേകതയുണ്ടായിരുന്നതിനാൽ രസികനായ ആ വണ്ടി നോക്കി വിദഗ്ദ്ധന്മാരായ പല ശില്പികളും അദ്ദേഹത്തെ അഭിനന്ദിക്കുക പതിവായിരുന്നു. ആ വണ്ടിക്കു ചേൎന്ന ഒരു ഭംഗിയുള്ള കാളയും അദ്ദേഹത്തിനുണ്ടായിരുന്നു. അദ്ദേഹം ആ മനോഹരമായ ഒററക്കാളവണ്ടിയിൽ കോടതിയിലേക്കു പോയിരുന്ന കാഴ്ച ഒന്നു കാണേണ്ടതു തന്നെ

യായിരുന്നു എന്നു അദ്ദേഹത്തിൻെറ സ്നേഹിതന്മാർ ഇന്നും പറയാറുണ്ടു്.

സാഹിത്യപരിശ്രമംപോലെ മന്നാടിയാക്കു ഏററവും പ്രിയപ്പെട്ട മറെറാരു തൊഴിൽ ചതുരംഗമായിരുന്നു. ചതുരംഗത്തിനിരുന്നാൽ കുളിക്കുവാനും ഉണ്ണുവാനും കൂടി അദ്ദേഹം എഴുന്നേല്ക്കാറില്ല. ചിലപ്പോൾ പ്രമാദമായ ചില കേസ്സുകൾക്കു തനിക്കു കോടതിയിൽ ഹാജരാകേണ്ട സംഗതിപോലും ചതുരംഗക്കളിയിൽ ലയിച്ചിരിക്കുക കാരണം മന്നാടിയാർ മറന്നുപോകാറുണ്ടു്. ആ ഘട്ടങ്ങളിൽ കക്ഷികൾ വന്നു അദ്ദേഹത്തെ അലട്ടിയാൽ മാത്രമേ മന്നാടിയാർ കളി നിർത്തി കോടതിക്കു പുറപ്പെടാറുള്ളു. പക്ഷെ എത്ര വാദമുള്ള കേസ്സായാലും സംഗതികൾ എളുപ്പത്തിൽ മനസ്സിലാക്കി നിയമതത്വങ്ങൾ തൻെറ പ്രസംഗത്തിൽ കൊണ്ടുവന്നു എതിർ വക്കീലന്മാരെ തോല്പിച്ചു തൻെറ കക്ഷിക്കു ജയം ഉണ്ടാക്കിത്തീർക്കുവാൻ മന്നാടിയാക്കുള്ള സാമർത്ഥ്യവും സുപ്രസിദ്ധമായിരുന്നു. ഈ വിഷയത്തെ സംബന്ധിച്ചു രസകരമായ ചില സംഭവങ്ങളും പറയുവാനുണ്ടു്.

ഒരിക്കൽ തൃശ്ശിവപേരൂർ ജില്ലാക്കോടതിയിൽ രസികനായ തിരുവെങ്കിടാചാരിയർ അവർകൾ ജഡ്ജിയായിരുന്ന കാലത്തു അവിടെ പ്രമാദമായ ഒരു കേസ്സു നടക്കുന്നുണ്ടായിരുന്നു. ആ കേസ്സിൽ അന്യായഭാഗം വക്കീലായിരുന്നതു തിരുവനന്തപുരം ഹൈക്കോടതിയിലെ സുപ്രസിദ്ധ വക്കീലായ മിസ്റ്റർ ഇ. ജെ. ജോൺ ആയിരുന്നു. പ്രതിഭാഗം വക്കീലായിരുന്നു മന്നാടിയാർ. ഒരു

പഴയ കവിയായിരുന്ന ശ്രീമാൻ മാക്കോത്തു കൃഷ്ണമേനവ നും പ്രതിഭാഗത്തേയ്ക്കു അദ്ദേഹത്തിൻെറ അസിസ്റ്റണ്ടിൻെറ നിലയിൽ കൂട്ടുവക്കാലത്തുണ്ടായിരുന്നു. ഈ സംഭവം നടന്നതു് ഏകദേശം 1070 ാമാണ്ടിലാണു്. ശ്രീമാൻ കൃഷ്ണമേനോൻ നോട്ടു കുറിക്കയും മന്നാടിയാർ പ്രസംഗിക്കയുമാണു ചെയ്തതു്. വലിയ ഒരു "ഇംഗ്ലീഷ് വക്കീലായ" മിസ്റ്റർ ജോൺ തൻെറ പ്രസംഗമെല്ലാം ഇംഗ്ലീഷിൽ തുടങ്ങിയപ്പോൾ തന്നെ മലയാളത്തിൽ പ്രസംഗിക്കാതിരുന്നാൽ ബുദ്ധിമുട്ടാണെന്നു മന്നാടിയാരവർകൾ അദ്ദേഹത്തേയും ജഡ്ജിയേയും സാവകാശത്തിൽ അറിയിച്ചു. രസികനും പണ്ഡിതനുമായ തിരുവെങ്കിടാചാരിയർ ജഡ്ജി മന്നാടിയാരുടെ മുഖഭാവം കണ്ടു പുഞ്ചിരിയിടുകയും, മി: ജോണിനോടു കഴിവുള്ള പക്ഷം മലയാളത്തിൽ പ്രസംഗിച്ചാൽ കൊള്ളാമെന്നു കല്പിക്കുകയും ചെയ്തു. മിസ്റ്റർ ജോൺ, തനിക്കു മലയാളത്തിൽ പ്രസംഗിപ്പാൻ പാണ്ഡിത്യവും പരിചയവുമില്ലെന്നു പറഞ്ഞു ഇംഗ്ലീഷിൽത്തന്നെ ഒരു ഗംഭീരമായ പ്രസംഗം നടത്തി. മന്നാടിയാൎക്കു യാതൊരു കുലുക്കവുമുണ്ടായില്ല. അദ്ദേഹം എതിർവക്കീലിൻെറ പ്രസംഗം കഴിഞ്ഞപ്പോൾ കൂസൽ കൂടാതെ എഴുനേററു സംസ്കൃതത്തിൽ അനൎഗ്ഗളമായ ഒരു പ്രസംഗം നടത്തി. മിസ്റ്റർ ജോൺ, ജഡ്ജിയോടു അക്കാൎയ്യത്തിൽ തനിക്കു വിരോധമുണ്ടെന്നു പറഞ്ഞു. ഉടനെ മന്നാടിയാർ പ്രസ്താവിച്ചതു തനിക്കു മനസ്സിലാകരുതെന്നു കരുതി മിസ്റ്റർ ജോൺ ഇംഗ്ലീഷിൽ പ്രസംഗിച്ചു എന്നും, താൻ പ്രസംഗിച്ചാൽ മിസ്റ്റർ ജോണിനു മനസ്സിലാകരുതെന്നു കരുതിത്തന്നെയാണു സംസ്കൃ

ത്തിൽ താൻ പ്രസംഗിച്ചതെന്നും, ഇംഗ്ലീഷ് തനിക്കു അറിഞ്ഞുകൂടെന്നും, ജഡ്ജിക്കു ഇംഗ്ലീഷും മലയാളവും സംസ്കൃതവും അറിയാമെന്നും, അതുകൊണ്ടു പ്രസ്തുതകേസ്സുസംബന്ധിച്ചുള്ള ഇരു കക്ഷികളുടേയും പ്രസംഗസാരം അദ്ദേഹത്തിന്നു (ജഡ്ജിക്കു) ശരിയായി ഗ്രഹിക്കുവാൻ സാധിക്കുമെന്നും മററുമായിരുന്നു. ബുദ്ധിമാനും സാഹിത്യരസികനുമായിരുന്ന തിരുവെങ്കിടാചാരിയർ ജഡ്ജി, മിസ്റ്റർ ജോണിൻേറയും മന്നാടിയാരുടേയും പ്രസംഗങ്ങൾ സശ്രദ്ധം കേട്ടശേഷം വിധി പ്രസ്താവിച്ചു. മന്നാടിയാരുടെ പ്രസംഗത്തിൽ തൻെറ കക്ഷിക്കു അനുകൂലമായ നിയമതത്വങ്ങൾ പലതും അടങ്ങിയിരുന്നതിനാൽ ജഡ്ജി അദ്ദേഹത്തിന്നു (മന്നാടിയാർക്കു) അനുകൂലമായിട്ടാണു വിധി പ്രസ്താവിച്ചതു്. മിസ്റ്റർ ജോൺ വിധി ന്യായം വായിച്ചുകേട്ടു് അത്ഭുതപ്പെട്ടുകയും മന്നാടിയാരെആത്മാർത്ഥമായി അഭിനന്ദിക്കുകയും ചെയ്തു. അന്നു കോടതിയിൽ കൂടിയിരുന്ന സകല വക്കീലന്മാരും ഈ സംഗതിയിൽ മന്നാടിയാരെ പ്രത്യേകം പ്രശംസിച്ചു. ഇന്നും മന്നാടിയാരുടെ പ്രസ്തുത സംസ്കൃതപ്രസംഗത്തെപ്പററി തൃശ്ശിവപേരൂരുള്ള പഴമക്കാരായ പല വക്കീലന്മാരും സ്തുതിച്ചു പറയുന്നുണ്ടു്. ആ കേസ്സിൽ പ്രതി ഒരു ദരിദ്രനായിരുന്നതിനാൽ അയാൾക്കു മന്നാടിയാരുടെ സാമർത്ഥ്യത്താൽ വലിയ രക്ഷ കിട്ടിയ സംഗതിയും സുപ്രസിദ്ധമാണു്. മന്നാടിയാർ ഇംഗ്ലീഷ് പഠിച്ചിട്ടുണ്ടായിരുന്നില്ലെങ്കിലും ആരെങ്കിലും ആ ഭാഷയിൽ സംസാരിച്ചാൽ അതിൻെറ സാരം ഗ്രഹിക്കുവാൻ തക്ക ഒരു പ്രത്യേകബുദ്ധിശക്തി

അദ്ദേഹത്തിന്നുണ്ടായിരുന്നുവെന്നുള്ളതു പ്രസ്താവയോഗ്യമാണു്.

വക്കീൽ പ്രവൃത്തിയെ സംബന്ധിച്ചു പ്രസ്താവിക്കുമ്പോൾ ഇനിയും അദ്ദേഹത്തിൻെറ കൃസലില്ലാത്ത ചില അഭിപ്രായങ്ങൾക്കും, നിയമ പാണ്ഡിത്യത്തിന്നും വേറെയും ചില ഉദാഹരണങ്ങൾ പറയുവാനുണ്ടു്. കൊച്ചിയിലെ കഴിഞ്ഞു പോയ ഡിസ്ത്രിക്ട് മജിസ്ത്രേട്ടു് ശ്രീമാൻ അമ്പാട്ടു ശങ്കരമേനവൻ ഒരിക്കൽ ചിററൂർ സക്കീട്ടു പോയപ്പോൾ ഒരു ക്രിമനാൽ കേസ്സ് അവിടെവെച്ചു വിചാരണ ചെയ്യാൻ തീൎച്ചപ്പെടുത്തിയിരുന്നു. ആ കേസ്സിൽ ഒരു ഭാഗം വക്കാലത്തു നമ്മുടെ മന്നാടിയാൎക്കായിരുന്നു. കേസ്സു കുറെ ഗംഭീരമായതായിരുന്നതിനാൽ മന്നാടിയാർ തൻെറ കക്ഷിക്കുവേണ്ടി യുക്തിയുക്തമായ നിലയിൽ ശക്തിയായി വാഗ്വാദം ചെയ്തു. ഏകദേശം രണ്ടരമണിയായപ്പോൾ ഡിസ്ത്രിക്ട് മജിസ്ത്രേട്ടു് പ്രസ്തുതപ്രസംഗത്തിനിടയിൽ കാപ്പി കഴിക്കുവാൻ 'ചേമ്പറി'ലേക്കു പോയി. പതിനൊന്നു മണിമുതൽക്കു ഇടവിടാതെ കണ്ഠക്ഷോഭം ചെയ്തുകൊണ്ടിരുന്നതിനാൽ മന്നാടിയാൎക്കു ശക്തിയായ ദാഹവും വിശപ്പും ഉണ്ടായിരുന്നു. തൻെറ ഒരു സ്നേഹിതനും, ബന്ധുവും ആയ ഡിസ്ത്രിക്ട് മജിസ്ത്രേട്ടു കാപ്പി കഴിക്കുവാൻ പോകുമ്പോൾ തന്നെയും വിളിക്കുമെന്നാണു് മന്നാടിയാർ കരുതിയതു്. ഡിസ്ത്രിക്ട് മജിസ്ത്രേട്ടിൻെറ ഗൌരവം തനിക്കു ഇച്ഛാഭംഗത്തിന്നിടയാക്കിയതിനാൽ മന്നാടിയാർ കോടതിയിൽത്തന്നെ സ്വസ്ഥാനത്തു വാശിയോടുകൂടി വിശന്നിരുന്നു കഴിച്ചുകൂട്ടി. ഏകദേശം നാലുമ

ണ്ണിയോട്ടുക്കൂടി ഡിസ്ട്രിക്ട് മജിസ്ട്രേട്ടു പ്രസംഗം കേൾക്കു വാൻ ബഞ്ചിലേക്കു വന്നു. മന്നാടിയാർ ഇച്ഛാഭംഗ ത്തോടും, വാശിയോടുംക്കൂടി വീണ്ടും തന്റെ പ്രസംഗം ആരംഭിച്ചു. ഏകദേശം ആറുമണികഴിഞ്ഞപ്പോൾ പ്ര സ്തുതപ്രസംഗം തൽകാലം അവസാനിപ്പിക്കുവാൻ അ ദ്ദേഹം തീർച്ചപ്പെടുത്തി. സ്വതവേ അല്പം മുൻകോപി യും, ഗൌരവമേറിയ ആളുമായിരുന്ന ഡിസ്ട്രിക്ട് മജിസ്ട്രേ ട്ട് മന്നാടിയാരോട് പ്രസംഗം നിർത്തരുതെന്നു ആജ്ഞാ പിച്ചു. കേസ്സ് മറെറാരു ദിവസത്തേക്കു നിർത്തിവെക്കു വാനും അദ്ദേഹം അനുവദിച്ചില്ല. മന്നാടിയാക്കു കല ശലായ ദേഷ്യംവന്നു. ഉടനെ അദ്ദേഹം പറഞ്ഞതു് ഇ പ്രകാരമാകുന്നു:—"ഈ തുമ്പില്ലാത്ത കോടതിയിൽ ഞാൻ ഇനി ഹാജരാകില്ല. ഇന്നു പട്ടിണി കിടക്കാൻ ഏകാദശിയുമല്ല; ഉറക്കമിളക്കാൻ ശിവരാത്രിയുമല്ല. ഞാൻ ഇതാ വന്നവഴിക്കു പോകുന്നു." ഇപ്രകാരം ശു ണ്ഠിയെടുത്തു റിക്കാർട്ടുകളും മേശപ്പുറത്തിട്ടു മന്നാടിയാർ പുറത്തേക്കു പോയി. ഡിസ്ട്രിക്ട് മജിസ്ട്രേട്ടിന്നു കലശ ലായ നീരസത്തിന്നിടയായി. മന്നാടിയാർ കോടതി യെ അലക്ഷ്യമാക്കി എന്ന കുററം ചുമത്തി അദ്ദേഹത്തി ന്റെ സന്നതു ദുർബ്ബലപ്പെടുത്തുവാൻ ചീഫ് കോടതിയി ലേക്കു റിപ്പോർട്ടു ചെയ്യുവാൻ മജിസ്ട്രേട്ടു തീർച്ചപ്പെടുത്തി. അന്നു വൈകുന്നേരം ഡിസ്ട്രിക്ട് മജിസ്ട്രേട്ടു സ്വഭവനമാ യ അമ്പാട്ടുവെച്ചു് ഒരു സദ്യ കഴിക്കുവാൻ ഏപ്പാടു ചെ യ്യുകയും, അതിൽ പങ്കു കൊള്ളുവാൻ, ചിററൂരുള്ള മുൻ സിഫ്, താസിൽദാർ, മജിസ്ട്രേട്ട്, റജിസ്ട്രാർ മുടങ്ങിയ ഉദ്യോഗസ്ഥന്മാരേയും, പൌരപ്രമാണികളേയും, വക്കീ

ലന്മാരേയും ക്ഷണിക്കുകയും ചെയ്തു. അതുപ്രകാരം പ്രമാണികളായ എല്ലാവരും സദ്യക്ക ചെന്നുചേൻ. ആ സദസ്സിൽ മന്നാടിയാരെ മാത്രാ കാണായ്കയാൽ അതിന്നു കാരണമെന്തെന്നു പല മാന്യന്മാരും ഡിസ്ട്രിക്ട്മജിസ്ട്രേട്ടിനോടു ചോദിച്ചു. അപ്പോൾ അന്നുച്ചയ്ക്കു കോടതിയിൽവെച്ചു നടന്ന സംഭവമെല്ലാം അദ്ദേഹം വിവരിക്കുകയും, മന്നാടിയാരുടെ ധിക്കാരത്തിന്നു താൻ അദ്ദേഹത്തിൻെറ സന്നതു കളയുവാൻ ഉടനെ റിപ്പോർട്ടു ചെയ്യുന്നുണ്ടെന്നു പ്രസ്താവിക്കുകയും ചെയ്തു. അതുകേട്ടപ്പോൾ പ്രമാണികളായ മററുദ്യോഗസ്ഥന്മാരും, പൌരപ്രമാണികളും അങ്ങിനെ സാഹസം പ്രവൎത്തിക്കരുതെന്നും, നാട്ടിൽ പ്രമാണിയും, ഒരു പ്രസിദ്ധവക്കീലും, ഒന്നാംതരം ഭാഷാകവിയും, ബുദ്ധിമാനും, നിൎമ്മലഹൃദയനുമായ മന്നാടിയാർ ഈ സദ്യക്കില്ലായ്കയാൽ തങ്ങൾക്കാൎക്കും ഇവിടെ ഇരുന്നു ഭക്ഷിപ്പാൻ സുഖമില്ലെന്നും, ഉടനെ അദ്ദേഹത്തെ ക്ഷണിച്ചുവരുത്തേണമെന്നും അഭിപ്രായപ്പെട്ടു. മുൻകോപിയാണെങ്കിലും, ശുദ്ധനായ ഡിസ്ട്രിക്ട്മജിസ്ട്രേട്ട് ശങ്കരമേനോൻ അവർകൾ ആ മാത്രയിൽത്തന്നെ മന്നാടിയാരോടു തൻെറ സാഹസത്തിന്നു മാപ്പുചോദിച്ചുകൊണ്ടും, സദ്യക്ക വരുവാൻ സാദരം ക്ഷണിച്ചുകൊണ്ടും അദ്ദേഹത്തിന്നു ഒരു കത്തു് അയക്കയും അതു കയ്യററിയ ഉടനെ അദ്ദേഹം (മന്നാടിയാർ) അവിടെ എത്തുകയും, മിസ്റ്റർ ശങ്കരമേനവനും, മന്നാടിയാരും തമ്മിലുള്ള മുഷിച്ചിലെല്ലാം മററു പ്രമാണികൾ എല്ലാവരും കൂടി പറഞ്ഞുതീൎക്കുകയും കേമമായ ആ സദ്യയിൽ അദ്ദേഹം പങ്കുകൊള്ളുകയും ചെയ്തു.

മന്നാടിയാരവർകളുടെ, വക്കീലിൻെറ നിലയിലു ള്ള സ്വതന്ത്രാഭിപ്രായങ്ങൾക്കും, നിയമവിദഗ്ദ്ധതക്കും ഇനിയും പല ഉദാഹരണങ്ങളും പറയുവാനുണ്ടു്. അവ യെപ്പററി വിവരിക്കുന്നതായാൽ ഈ ചരിത്രം വിചാരി ച്ചതിലധികം വിസ്തൃതമാകുമെന്നു കരുതി ആ വക സംഗതികൾ തൽകാലം പ്രസ്താവിക്കുവാൻ ഒരുങ്ങുന്നില്ല.

മന്നാടിയാർ തികഞ്ഞ ഒരു സ്വരാജ്യസ്നേഹിയും, ഒന്നാന്തരം സാമുദായാഭിമാനിയുമായിരുന്നു. പഴയ നാ യർ തറവാടുകളിലെ അപരിഷ്കൃതസമ്പ്രദായങ്ങൾ തീ രെ നിർത്തി സാമുദായാഭ്യുന്നതിക്കു തക്ക മാർഗ്ഗങ്ങൾ ആ രായുവാൻ അദ്ദേഹം അത്യന്തം ഉത്സുകനായിരുന്നു. നാ യർസ്ത്രീകൾ ചില പഴയ കുടുംബങ്ങളിൽ അർദ്ധനഗ്ന കളായി നടക്കുന്നതിൽ അദ്ദേഹം വളരെ ലജ്ജ പ്രദർശി പ്പിക്കയും, സ്വാഭിമാനവിനാശഹേതുകമായ ആ ഏർപ്പാടു കൾ നിർത്തുവാൻ സധൈര്യം മാമൂൽപ്രിയന്മാരായ ചില കിഴവന്മാരോടും, കിഴവികളോടും പോരാടുകയും ചെയ്തി ട്ടുണ്ടു്. അതിന്നുദാഹരണമായി, ഏലപ്പുള്ളികേനാത്തു ഒ രു കല്യാണാവസരത്തിൽ നടന്നഒരു കഥപറയാം:—അ ന്നു മന്നാടിയാർ അവിടെ സന്നിഹിതനായിരുന്നു. താൻ കല്യാണമണ്ഡപത്തിൽ ചെന്നപ്പോൾ സ്വസമുദായത്തി ലെ സ്ത്രീകളെല്ലാം അർദ്ധനഗ്നകളായി നിൽക്കുന്നതുക ണ്ടു അദ്ദേഹം അവിടത്തെ പഴയ സ്ത്രീപുരുഷന്മാരെ വി ളിച്ചു പ്രസ്തുത "കാടൻസമ്പ്രദായം" ഉടനടി നിർത്തൽ ചെയ്യണമെന്നാവശ്യപ്പെട്ടു. പഴമക്കാർ പലരും അതി ന്നു വഴിപ്പെട്ടില്ല. ഒടുവിൽ അദ്ദേഹം തൻെറ നയോ പായംകൊണ്ടും, സ്വാധീനശക്തികൊണ്ടും എല്ലാ ചെറു

പ്പക്കാരായ സ്ത്രീപുരുഷന്മാരേയും സ്വാഭിപ്രായഗതി മനസ്സിലാക്കുകയും, അവർവഴിക്ക ഏതാനും വൃദ്ധന്മാരെ കൈവശത്തിൽ വെയ്ക്കുകയും ചെയ്യതോടുകൂടി ആ കല്യാണമുഹൂൎത്തത്തിന്നു മുമ്പുതന്നെ കേനാത്തുവീട്ടിലെ സ്ത്രീകൾ റവുക്കകൾ ധരിച്ചതായി കേട്ടിട്ടുണ്ടു്. സ്ത്രീസമുദായാഭിവൃദ്ധിയിൽ മന്നാടിയാർ വളരെ ഔത്സുക്യം പ്രദർശിപ്പിച്ചിട്ടുള്ളതിന്നു മറെറാരുദാഹരണം പറയാം:—ഒരിക്കൽ മദിരാശിയിലുള്ള ഒരു വലിയ പരദേശബ്രാഹ്മണവക്കീൽ തൃശ്ശിവപേരൂരുള്ള നായർസ്ത്രീകൾ സാമാന്യേന ദുർവൃത്തകളാണെന്നു തന്റെ സ്നേഹിതനായ മറെറാരു വക്കീലിനോടു പ്രസംഗമദ്ധ്യേ സൂചിപ്പിച്ചു. ആ വിവരം മന്നാടിയാരെ മററു ചിലർ സ്വകാൎയ്യമായി അറിയിച്ചു. അങ്ങിനെയിരിക്കെ നായർസ്ത്രീകളെപ്പററി ആക്ഷേപിച്ച ആളും, അന്യസമുദായങ്ങളെ പുച്ഛിക്കുവാൻ ഉത്സുകനുമായ മുൻപറയപ്പെട്ട പരദേശബ്രാഹ്മണവക്കീൽ മദ്ധ്യവേനലിന്നു കോടതി പൂട്ടിയ സമയത്തു തൃശ്ശിവപേരൂർ വന്നു. വിരുതനായ ആ ബ്രാഹ്മണവക്കീൽ തന്റെ കൂടെ സ്നേഹിതനായ മുൻപറയപ്പെട്ട വക്കീലിനേയും കൊണ്ടുവന്നിട്ടുണ്ടായിരുന്നു. തൃശ്ശിവപേരൂരുള്ള നായർസ്ത്രീകളുടെ സ്വഭാവം തന്റെ സ്നേഹിതനെ ബോദ്ധ്യപ്പെടുത്തണമെന്നു അദ്ദേഹത്തിന്നു പ്രത്യേകം ആഗ്രഹമുണ്ടായിരുന്നു. അപ്രകാരം അദ്ദേഹം തൃശ്ശിവപേരൂർ വന്ന വിവരം മന്നാടിയാൎക്കറിവു കിട്ടി. നമ്മുടെ പരദേശബ്രാഹ്മണവക്കീൽ തൃശ്ശിവപേരൂരുള്ള മിക്ക നായർകുടുംബങ്ങളിലും കേറിയിറങ്ങിപ്പോന്നു. ആ വീട്ടുകളിൽ ഒന്നിൽനിന്നെങ്കിലും ഒരു വേലക്കാരത്തിയെ

പ്പോഴും ഒരു കണ്ണു കാണുവാൻ അദ്ദേഹത്തിന്നും സ്നേഹിതന്നും സാധിച്ചില്ല. പ്രസിദ്ധ വക്കീലായ അദ്ദേഹം മന്നാടിയാരുടെ ഭവനത്തിലും ചെന്നു. ഒടുവിൽ മന്നാടിയാർ അദ്ദേഹത്തിന്നു (ആ വക്കീലിന്നു) നായർസമുദായത്തോടുള്ള അവജ്ഞയെപ്പററി കുറെ കളിയാക്കി സംസാരിച്ചു. ഉടനെതന്നെ, താൻ കേവലം കേട്ടുകേൾവിയെ ആസ്പദമാക്കി അങ്ങിനെ ഒരു അഭിപ്രായം പറഞ്ഞതാണെന്നും, തൃശ്ശിവപേരൂർ സ്വാഭിമാനികളായ ചില നായർപ്രമാണികൾ ഉള്ളതുകൊണ്ടു മേലാൽ നായർസമുദായത്തിന്നു അപ്രകാരം ദുർയ്യശസ്സിന്നു അവകാശമില്ലെന്നും സമ്മതിച്ചു. ആ വക്കീൽ ലജ്ജിതനായി മടങ്ങത്തക്കവണ്ണം കാലോചിതമായ ചില പ്രവൃത്തികൾ അപ്രകാരം അവിടെച്ചെയ്തതെല്ലാം മന്നാടിയാരായിരുന്നു എന്നറിയുമ്പോൾ അദ്ദേഹത്തിന്റെ സമുദായാഭിമാനം നല്ലപോലെ പ്രത്യക്ഷപ്പെടുന്നുണ്ടു്. ഇപ്രകാരം സ്വസമുദായാഭിവൃദ്ധിക്കാസ്പദമായ പല സംഗതികളും മന്നാടിയാർ മുൻനിന്നു പ്രവൎത്തിക്കുക പതിവായിരുന്നു.

ഇനി മന്നാടിയാരുടെ സ്വഭാവത്തെപ്പററിയാണു് അല്പം പറയുവാനുള്ളതു്. അദ്ദേഹം സ്വതവേ ഒരു അമാന്തക്കാരനായിരുന്നു. പക്ഷെ ഒരു കാൎയ്യത്തിൽ ഏൎപ്പെട്ടാൽ അക്കാൎയ്യം പൂൎണ്ണമായി ഫലപ്രാപ്തിയിലെത്തിക്കുവാൻ സുസ്ഥിരപരിശ്രമം ചെയ്യുന്നതിന്നു അദ്ദേഹത്തെപ്പോലെ രാപ്പകൽ ബുദ്ധിമുട്ടുന്നവർ അന്നു അധികം പേരുണ്ടായിരുന്നില്ല. മന്നാടിയാരുടെ ഈ സ്വഭാവത്തെ ആസ്പദമാക്കിയാണു് ഒരിക്കൽ "ഭാഷാപോഷിണി" സഭ തൃശ്ശിവപേരൂർവെച്ചു നടത്തേണ്ടതിനെ സംബന്ധിച്ചു്

മഹാകവി കുഞ്ഞിക്കുട്ടൻ തമ്പുരാൻ പരിശ്രമശീലന്മാരായ മററു പ്രമാണികളുടെ കൂട്ടത്തിൽ മന്നാടിയാരുടെ പേരാണു് ആദ്യമായി ഒരു പദ്യത്തിൽ പ്രസ്താവിച്ചിട്ടുള്ളതു്.

"തൃശ്ശിവപേരൂർ പോയ് ഞാൻ
വിശ്രുതമന്നാടി, സി. പി., ജഡ്ജികളെ
വിശ്വാസമൊടും സഭയുടെ
വിശ്വഭരത്തെ ശിരസ്സിലേല്പിച്ചേൻ"

എന്നാകുന്നു തമ്പുരാനവർകൾ പറഞ്ഞിട്ടുള്ളതു്. ഈ പദ്യത്തിലെ സി. പി. സുപ്രസിദ്ധ സാഹിത്യകാരനായ സി. പി. അച്യുതമേനവനവർകളും, ജഡ്ജി പരേതനായ ശ്രീമാൻ കൊട്ടിൽ നാരായണമാരാരുമാകുന്നു. മന്നാടിയാരുടെ ഹൃദയശുദ്ധിയെപ്പററി എത്ര പ്രശംസിച്ചാലും മതിയാകുന്നതല്ല. നിർമ്മലഹൃദയനായ അദ്ദേഹം പരോപകാരനിരതനായിരുന്നു എന്നും സാമാന്യം സമ്പാദ്യമുള്ള ഒരു വക്കീലായിരുന്നിട്ടുകൂടി താൻ വളരെ പണം സമ്പാദിക്കാഞ്ഞതിൽ നിന്നു അനുമാനിക്കാം. കേവലം സ്വാർത്ഥം കൂടാതെ പൊതുക്കാര്യങ്ങളിലും ധർമ്മവിഷയകമായും ധനവ്യയംചെയ്യുവാൻ അദ്ദേഹത്തിന്നു യാതൊരു മടിയുമുണ്ടായിരുന്നില്ല. പ്രശാന്തഗംഭീരനായ മന്നാടിയാർക്കു അന്യദുഃഖത്തിൽ അളവററ അനുതാപമുണ്ടായിരുന്നു എന്നു അദ്ദേഹവുമായിപ്പരിചയിച്ചിട്ടുള്ള പലരും പറയാറുണ്ടു്. മനഃപരിഷ്കാരവും, ബുദ്ധിശക്തിയും തികഞ്ഞ ഒരു പണ്ഡിതനായിരുന്നു മന്നാടിയാർ. ബാഹ്യപരിഷ്കാരത്തിൽ തനിക്കു ഭ്രമമുണ്ടായിരുന്നില്ലെങ്കിലും, കാലോചിതമായ പുതിയ പ്രസ്ഥാനങ്ങളിൽ അദ്ദേഹത്തിന്നു വളരെ പ്രതിപത്തിയു

ണ്ടായിരുന്നു. അതിന്നുദാഹരണമായി ഒന്നാമത്തു പറയുവാനുള്ളതു അദ്ദേഹമാണു അക്കാലത്തു തൃശ്ശിവപേരൂർ പട്ടണത്തിൽ ആദ്യമായി സൈക്കിൾ ഉപയോഗിച്ചുതുടങ്ങിയതു എന്നുള്ള സംഗതിയാകുന്നു. പരിഷ്കൃതാശയയായ മന്നാടിയാർ തന്റെ മരുമകളായ ശ്രീമതി ചിന്നമ്മുമന്നാടിശ്ശ്യാരെ അക്കാലത്തു ഇംഗ്ലീഷുസ്കൂളിൽ അയച്ചു പഠിപ്പിക്കുവാൻ തുടങ്ങിയതുകൊണ്ടും അദ്ദേഹത്തിന്നു സ്ത്രീവിദ്യാഭ്യാസത്തിലുള്ള പ്രസക്തി സ്പഷ്ടമാകുന്നു. പ്രസ്തുത മന്നാടിശ്ശ്യാർ (ബി. ഏ.) ഇപ്പോൾ പാലക്കാട്ടു മോയൻഗേൾസ്കൂളിൽ ഹെഡ്മിസ്റ്റ്റസ്സാണ്. അദ്ദേഹം അന്നു അവരെ ഇംഗ്ലീഷുസ്കൂളിൽ പഠിക്കുവാനയച്ചതിന്റെ ഫലമാണു അവൾക്കു ഈ ഉന്നതസ്ഥാനത്തിരിപ്പാൻ കാരണമായതു്. മന്നാടിയാരുടെ തറവാട്ടിൽ ഇംഗ്ലീഷ് വിദ്യാഭ്യാസം (സർവ്വകലാശാലാവിദ്യാഭ്യാസം) സിദ്ധിച്ച വേറെ ചില അംഗങ്ങൾ കൂടി ഉണ്ടെന്നു കാണുന്നതും അദ്ദേഹത്തിന്റെ അന്നത്തെ പരിഷ്കാരപ്രസക്തിക്കു ഉദാഹരണമായി പരിഗണിക്കാവുന്നതാണ്.

ഇപ്രകാരം പല സംഗതികളുമാലോചിച്ചാൽ പരേതനായ ശ്രീമാൻ ചമ്പത്തിൽ ചാത്തുക്കുട്ടിമന്നാടിയാർ ഒരു സുപ്രസിദ്ധഭാഷാകവിയുടെയും, ഒരു പൊതുക്കാര്യപ്രസക്തന്റെയും, ഒരു തികഞ്ഞ സമുദായാഭിമാനിയുടെയും, അതിബുദ്ധിമാനായ ഒരു സുകുമാരകലാനിപുണന്റെയും നിലയിൽ മലയാളികൾക്കു അനുകരണീയമായ ജീവിതാദർശത്തോടുകൂടി പ്രശോഭിച്ച ഒരു മാന്യദേഹമായിരുന്നു എന്നുള്ളതു നിർവിവാദമാകുന്നു.

---

IV

# നടുവത്തു് അച്ഛൻനമ്പൂതിരി.

---

"അത്യുഗ്രത്വവുമില്ല മന്ദതയുമി-
ല്ലീമട്ടു ഇഷ്ട്യാ മഹാ
വൃത്തിക്കൊത്തു കൃതിച്ച ഭംഗിയിലര-
ച്ചാനന്ദമാർന്നങ്ങിനെ
മദ്ധ്യസ്ഥന്റെ കണക്കെ മാന്യതയൊടും
മങ്ങാതെ മേവുന്നൊര-
ശ്ശുദ്ധാത്മാ നടുവദ്വിജൻ കൃപനമാ-
മുൾത്താരിലോർത്താൽ ദൃഢം."

എന്നു കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻതമ്പുരാൻ തിരുമനസ്സുകൊണ്ടു "കവിഭാരത"ത്തിലും,

"എങ്ങും മുട്ടാതൊഴുക്കീടിന മധുരവചോ-
വൃത്തി ധാരാളമുള്ളിൽ
തിങ്ങും കാരുണ്യപൂരം മതിയിലതി വിവേ-
കം മനശ്ശുദ്ധി സത്യം
ഭംഗ്യാ പിന്നേവമോരോന്നെഴുമൊരു നടുവ-
ത്തച്ഛനാം ഭൂമിദേവൻ
ശൃംഗാരത്തേൻകുഴമ്പേ! വിനയനിധി ഭര-
ദ്വാജനെന്നോർത്തുകൊൾക."

എന്നു് മൂലൂർ എസ്. പത്മനാഭപ്പണിക്കരവർകൾ "കവിരാമായണ"ത്തിലും വർണ്ണിച്ചിട്ടുള്ള നടുവത്തച്ഛൻനമ്പൂതിരി, ഇക്കഴിഞ്ഞ അർദ്ധശതവർഷത്തിൽ മലയാളികളു

ടെ ഇടയിലുണ്ടായിട്ടുള്ള കവികളുടെ കൂട്ടത്തിൽ പ്രധാനമായ ഒരു സ്ഥാനത്തെ അർഹിക്കുന്ന ഒരാളാണെന്നുള്ളതിനു സംശയമില്ല. വെണ്മണിനമ്പൂതിരിപ്പാടന്മാരുടെ കൃതികളോടെന്നപോലെതന്നെ ഇദ്ദേഹത്തിന്റെ കൃതികളോടും ജനസാമാന്യത്തിനു അതിമാത്രമായ അഭി



നടുവത്ത് അച്ഛൻനമ്പൂതിരി.

നിവേശം കാണുന്നുണ്ട്. ശുദ്ധിയും ലാളിത്യവുമുള്ള കോമളപദങ്ങളെ തിരഞ്ഞെടുത്തു സുഗമമായ രീതിയിൽ സംഘടിപ്പിച്ച് ശ്രവണമാത്രത്തിൽത്തന്നെ അർത്ഥസ്ഫുരണമുണ്ടാകത്തക്കവിധം കവിത നിർമ്മിക്കുന്ന വിഷയത്തിൽ "വെണ്മണി"കളെപ്പോലെതന്നെ നടുവവും ഏ

ററവും സാമത്ഥ്യം പ്രകടിപ്പിച്ചിരുന്നു. ഇങ്ങിനെ അസൂയാജനകമായ കവനപാടവം നിമിത്തം സാഹിത്യപ്രണയികളായ കേരളീയരുടെ ശാശ്വതസ്മരണയ്ക്കു പാത്രമായിത്തീൎന്നിട്ടുള്ള ആ കവിപുംഗവന്റെ ജീവചരിത്രം സംഗ്രഹരൂപത്തിലെങ്കിലും മനസ്സിലാക്കിയിരിക്കേണ്ടതു നമ്മളിൽ ഓരോരുത്തരുടേയും കടമയാകുന്നു.

"കൊല്ലം കേളായിരത്തിൽപരമൊരു പതിനാറാകുമമ്മീനമാസ"ത്തിലെ മകം നക്ഷത്രത്തിൽ "ചാലേ മാടമഹീപതി പാലിച്ചിടുന്ന കൊച്ചീരാജ്യത്തി"ൽപെട്ട ചാലക്കുടി എന്ന ദിക്കിലാണ് ഇദ്ദേഹം ജനിച്ചതു്. ഭക്തികൊണ്ടും, വിരക്തികൊണ്ടും, മാത്രമല്ല ദാരിദ്ര്യംകൊണ്ടുംകൂടി കുചേലനോടുപമിക്കാവുന്ന ഒരാളായിരുന്നു അവിടത്തെ അച്ഛൻ. നമ്മുടെ ചരിത്രനായകൻ ഗൎഭസ്ഥനായിരുന്നകാലത്തുതന്നെ തന്റെ നാല്പതാമത്തെ വയസ്സിൽ ആ പുണ്യാത്മാവു പരേതനായി. അച്ഛന്റെ മരണശേഷം ആറാംമാസത്തിൽ ജനിച്ച ശിശുവിന് അനാഥമായ ഒരു കുടുംബത്തിലെ അതിരററ ദാരിദ്ര്യമാണ് ആദ്യമായി സ്വാഗതം പറഞ്ഞതെങ്കിലും, ആ ശിശുവിന്റെ മകം നക്ഷത്രത്തിലെ ജനനം വിദ്യയേയും സമ്പത്തിനേയും സൂചിപ്പിക്കുന്നതാണെന്നുള്ള ജ്യോതിഷികന്മാരുടെ നിൎവ്വചനം കുടുംബാംഗങ്ങളെ വളരെ സമാശ്വസിപ്പിക്കയും അവരുടെ ഏകാഗ്രമായ ശ്രദ്ധയും ലാളനവും പ്രസ്തുതശിശുവിൽ സവിശേഷം കേന്ദ്രീഭവിക്കയും ചെയ്തു. അകാലവിധവയായിത്തീൎന്ന മാതാവിന്റെ ദുർബ്ബലങ്ങളായ കൈകളിൽതന്നെയാണു ഗൃഹഭരണഭാരം വന്നുചേൎന്നതു്. മുൻപുതന്നെ തന്റെ ഭയങ്കരവേഷത്തെ പത്തു

ക്കെപ്പെട്ടുക്കെ പ്രത്യക്ഷപ്പെട്ടുത്തിവന്നിരുന്ന ദാരിദ്ര്യദേവത, ഗൃഹനായകന്റെ അഭാവത്താൽ പൂർവ്വാധികം ധൈര്യമവലംബിച്ചിട്ടെന്നപോലെ ആ സാധ്വീരത്നത്തെ വല്ലാതെ വിഷമിപ്പിച്ചുതുടങ്ങി. ഈശ്വരവിശ്വാസം ഒന്നുമാത്രമേ അവൾക്ക് അവലംബമായിട്ടുണ്ടായിരുന്നുള്ളു. അന്ധകാരമയമായിത്തീർന്ന ജീവിതത്തിൽ ശരിയായ മാർഗ്ഗദർശനംചെയ്തു കർത്തവ്യാനുഷ്ഠാനത്തിൽ ആ അനാഥയെ പ്രാപ്തയാക്കിത്തീർത്തതു് ഈ ദൃഢവിശ്വാസം മാത്രമായിരുന്നു.

ഇല്ലത്തുണ്ടായിരുന്ന ഏതാനും പശുക്കളെ സംരക്ഷിച്ചു് അവയിൽനിന്നു കിട്ടിയ ആദായംകൊണ്ടു് ആ സതി കുടുംബത്തെ സംരക്ഷിച്ചുപോന്നു. ചരിത്രനായകനു യഥാകാലം യഥാവിധി "ദിവാകരൻ" എന്നു നാമകരണംചെയ്തു. ദിവാകരന്റെ ജ്യേഷ്ഠന്മാരായ രണ്ടു ഉണ്ണികളുംകൂടി അന്നു് ആ മാതാവിന്റെ സംരക്ഷണയിൽ പെട്ടിരുന്നു. ഗോരക്ഷ, കുടുംബത്തെ ഉപവാസത്തിൽനിന്നു രക്ഷിക്കുന്നതിനു മാത്രമേ പര്യാപ്തമായിത്തീർന്നുള്ളു. വിദ്യാഭ്യാസകാലം വന്നപ്പോൾ മാതാവിന്റെ ചുമതല ഇരട്ടിച്ചു. മററു യാതൊരു നിവൃത്തിയും കാണാതെയായപ്പോൾ, അമ്മ മകനെ പ്രാഥമികവിദ്യാഭ്യാസത്തിനായി തന്റെ ഇല്ലത്തേക്കയച്ചു. ഇങ്ങിനെ ആവട്ടത്തൂർ എന്ന ദിക്കിൽ കുട്ടപ്പിള്ളി എന്ന ഇല്ലപ്പേരുള്ള അമ്മാത്തുവെച്ചാണു് ചരിത്രനായകന്റെ ബാല്യവിദ്യാഭ്യാസം നിർവ്വഹിക്കപ്പെട്ടതു്.

"ഭ്രുവൊട്ടക്കാടൽക്രൂടാതഴകൊട്ട പരിപാ-
ലിച്ചുകൊണ്ടാദരം പൂ-
ണ്ടാവട്ടത്തുരിരിക്കും പുരഹരഭഗവാ-
നുള്ള നല്ലുത്സവത്തെ"

എന്ന പിൽകാലത്തു ഭഗവദ്ദൂതുനാടകത്തിൽ നടുവത്ത ച്ഛൻനമ്പൂതിരി കൃതജ്ഞതാപൂർവ്വം സ്മരിക്കുന്നതു പ്രസ്തുത ദേശത്തേയാണു്. നിലത്തെഴുത്തും "വാക്യം"വരേയുള്ള പാഠങ്ങളും അവിടെവച്ചു പഠിച്ചു. പണ്ടത്തെ കളരിക ളിൽ നടന്നിരുന്ന "കാണാപ്പാഠ"പ്രധാനമായ അദ്ധ്യയ നരീതിയെപ്പററി കേട്ടുപരിചയമെങ്കിലും ഉള്ളവരോടു്, "ഗീന്നഃശ്രേയഃ-ധേനവഃ ശ്രീ" എന്നിത്യാദി വാക്യ ങ്ങൾ ഉരുവിട്ടു പഠിക്കുന്ന കുട്ടികൾ, തെററുക്രൂടാതെ ക്രൂ ട്ടിവായിക്കാൻപോലും കഴിവുള്ളവരായിരിക്കയില്ലെ ന്നു പ്രത്യേകിച്ചു പറഞ്ഞറിയിക്കേണ്ടതില്ല. വിദ്യാഭ്യാ സസംബന്ധമായി അത്ര ദുർബ്ബലമായ ഒരടിത്തറ മാത്ര മേ, ദിവാകരൻ നമ്പൂതിരിക്കു് അമ്മാത്തുവച്ചു കെട്ടിപ്പ ടുക്കാൻ സാധിച്ചുള്ളു. പഠിപ്പിൽ ശരിയായ മേൽനോ ട്ടം വഹിക്കുന്നതിനു ജാഗ്രതയുള്ളവരായി ആരുംതന്നെ അടുത്തില്ലാതിരുന്നതുകൊണ്ടു നാമമാത്രമായ ഈ വിദ്യാ ഭ്യാസംപോലും ദീർഘമായ ഒരു കാലഘട്ടംകൊണ്ടാണു നിർവ്വഹിക്കപ്പെട്ടതു്. ഇത്രയും കഴിഞ്ഞപ്പോൾ ഉപന യനത്തിനുള്ള സമയമായി. ചുരുങ്ങിയ രീതിയിലെങ്കി ലും അതു സ്വന്തം ഇല്ലത്തുവെച്ചുനടത്തുന്നതിനു ദിവാ കരൻനമ്പൂതിരിയുടെ മാതാവിനു നിവൃത്തിയില്ലായിരു ന്നു. അതിനാൽ അക്കാര്യത്തിൽ "മരുത്തോമ്പിള്ളി"

ഇല്ലക്കാരായ സ്വജനങ്ങളുടെ സഹായം അഭ്യൎത്ഥിക്കേണ്ടിവന്നു. ഉപനയനാനന്തരം സാമുദായികനിയമപ്രകാരം നിൎബ്ബന്ധിതമായ വേദപാഠം ശ്രദ്ധയോടും ഉത്സാഹത്തോടുംകൂടി നിറവേററി. അമ്മാത്തെ ഒരു ശാഖയായ "നെല്ലായിക്കുന്നത്തു" എന്ന ഇല്ലത്തുവെച്ചായിരുന്നു സമാവൎത്തനം നടന്നതു്. ഇങ്ങിനെ ഓരോ അടിയന്തിരങ്ങൾ ഓരോ സ്ഥലത്തുവെച്ചു നടത്താമെന്നു ബുദ്ധിമതിയായ ആ ഗൃഹനായിക നിശ്ചയിച്ചതു്, എല്ലാററിനും ഒരു കൂട്ടരെത്തന്നെ ഉപദ്രവിക്കുന്നതു് ഉചിതമായിരിക്കയില്ലെന്നുള്ള വിചാരംകൊണ്ടായിരിക്കാം.

ചരിത്രനായകൻ ഇക്കാലംമുഴുവൻ തൻെറ സമയം വ്യൎത്ഥമായി ചിലവഴിക്കയല്ലായിരുന്നു. തൻെറ ജിജ്ഞാസയും അമ്മയുടെ നിൎബ്ബന്ധവും നിമിത്തം മലയാളഭാഷയിലെ ലളിതഗ്രന്ഥങ്ങൾ നിരന്തരമായി പാരായണം ചെയ്തു മാതൃഭാഷയിൽ ചെറിയ ഒരു ജ്ഞാനം അദ്ദേഹം സമ്പാദിച്ചു. ഈ പുസ്തകപാരായണത്തിൽ അദ്ദേഹത്തെ പൂൎവ്വാധികം പ്രേരിപ്പിക്കുന്നതിനു ഒരു കാരണമായിത്തീൎന്നു. കുഞ്ചൻനമ്പ്യാരുടെ തുള്ളൽകൃതികളാണു ദിവാകരൻനമ്പൂതിരിയെ കൂടുതലായി ആകൎഷിച്ചതു്. സംസ്കൃതപരിചയമില്ലാത്ത "പച്ചമലയാളികൾ"ക്കുംകൂടി വായിച്ചാൽ എളുപ്പത്തിൽ മനസ്സിലാകത്തക്ക തുള്ളലിലെ ലളിതമായ ഭാഷാരീതി അദ്ദേഹത്തിൻെറ അന്നത്തെ സ്ഥിതിക്കു വളരെ യോജിച്ചതായിരുന്നു. എന്തുകൊണ്ടെന്നാൽ അന്നു അദ്ദേഹം സംസ്കൃതത്തിലെ പ്രഥമപാഠങ്ങൾ പോലും പഠിച്ചിരുന്നില്ല. ഇങ്ങിനെ ബാല്യകാലത്തു വായിച്ചു പരിചയിച്ച തുള്ളൽകൃതിക

ളിലെ ലളിതപദപ്രയോഗം മനസ്സിൽ പതിഞ്ഞുകിടന്നതാണ്, പിന്നീടു അദ്ദേഹത്തിന്റെ കവിതയിൽ പ്രത്യക്ഷപ്പെട്ട ലാളിത്യത്തിനും മാധുര്യത്തിനും നിദാനമായിത്തീർന്നതെന്നു് ന്യായമായി നമുക്കു ഊഹിക്കാവുന്നതാണു്.

തുള്ളൽ വായിച്ചതോടുകൂടി അത്ഭുതപൂർവമായ ഒരു വിദ്യാഭ്യാസതൃഷ്ണ അദ്ദേഹത്തെ ബാധിച്ചു. ഈ ജ്ഞാനതൃഷ്ണ അധികം താമസിയാതെ, ചരിത്രനായകനെ മരുത്തോമ്പിള്ളി തെക്കേ പുഷ്പകത്തു് വാസുനമ്പ്യാരുടെ ശിഷ്യനാക്കിത്തീർത്തു. അദ്ദേഹം മഹാ ബുദ്ധിമാനും ജ്യോതിശ്ശാസ്ത്രജ്ഞനുമായ ഒരു പ്രസിദ്ധപണ്ഡിതനായിരുന്നു. സംസ്കൃതമാണു പഠിക്കാൻ തുടങ്ങിയതു്. ശ്രീകൃഷ്ണവിലാസം കാവ്യം വരെ അവിടെ പഠിച്ചു. ഇതിനിടയ്ക്കുതന്നെ കവിതയിലും ഉത്സാഹം തുടങ്ങിയിരുന്നു. ഇല്ലത്തെ ദാരിദ്ര്യം പഠിപ്പിനും കവിതാനിർമ്മാണത്തിനും ഒരു വലിയ പ്രതിബന്ധമായിത്തീർന്നതിനാൽ, പഠിപ്പ് ഒരുവിധം മുഴപ്പിക്കണമെങ്കിൽ ഇല്ലംവിട്ടു ഏതെങ്കിലും ഒരു ദിക്കിൽ ചെന്നു താമസിക്കേണ്ടതു് അത്യാവശ്യമാണെന്നുള്ള ദിക്കായി. സഹായിക്കാൻ ആരും തയാറായതുമില്ല. തൃപ്പൂണിത്തുറയ്ക്കു പോയാൽ രാജകുടുംബത്തിന്റെ സഹായത്തോടുകൂടി എങ്ങിനെയെങ്കിലും തന്റെ കാംക്ഷിതം നിറവേററാമെന്നു തീരുമാനിച്ചു അങ്ങോട്ടേക്കു പുറപ്പെട്ടു. കൈക്കുളങ്ങര രാമവാരിയർ തുടങ്ങിയ സുപ്രസിദ്ധപണ്ഡിതന്മാരുടെ ഗുരുവായിരുന്ന പാലപ്പുറത്തു പുതിയേടത്തു ഗോവിന്ദൻനമ്പ്യാർ രാജകുഡുംബാംഗങ്ങളിൽ ചിലരെ പഠിപ്പിച്ചുകൊണ്ടു തൃപ്പൂണിത്തുറ താ

മസിക്കുന്ന കാലമായിരുന്നു അതു്. ചരിത്രനായകനു അന്നു് (1031) കഷ്ടിച്ചു് 16 വയസ്സുമാത്രമേ പ്രായമുണ്ടായിരുന്നുള്ളു. രാജഗുരുവായ നമ്പ്യാരുടെ ശിഷ്യത്വം സമ്പാദിച്ചു് സംസ്കൃതത്തിലെ ഉപരിപാഠങ്ങൾ ആരംഭിച്ചു. അതുവഴി ചില രാജകുമാരന്മാരുടെ പരിചയവും പ്രീതിയും സമ്പാദിക്കാനിടവരികയും അന്നുമുതൽ ഊണു്, തേച്ചുകുളി മുതലായവയ്ക്കുണ്ടായിരുന്ന കഷ്ടപ്പാടു മിക്കവാറും നീങ്ങുകയും ചെയ്തു.

തൃപ്പൂണിത്തുറ താമസിച്ചുകൊണ്ടുള്ള വിദ്യാഭ്യാസം 1038 വരെ നിലനിന്നു. ഇക്കാലമത്രയും, നമ്പ്യാരുടെ കീഴിൽത്തന്നെയാണു പഠിച്ചതു്. കാവ്യം, നാടകം, അലങ്കാരം എന്നിവയിൽ സാമാന്യം വ്യുല്പത്തി സമ്പാദിച്ചതിനുപുറമേ തർക്കശാസ്ത്രത്തിലും ചില ഗ്രന്ഥങ്ങളൊക്കെ ഇക്കാലത്തിനിടയ്ക്കു വായിക്കുകയുണ്ടായി. 1039 മകരത്തിൽ ഗുരുനാഥനായ നമ്പ്യാർ മരിച്ചു. രാജകുമാരന്മാരുമായുണ്ടായിരുന്ന വേഴ്ചനിമിത്തം അതിനുശേഷം കുറെക്കാലംകൂടി ചരിത്രനായകൻ തൃപ്പൂണിത്തുറതന്നെ താമസിക്കുന്നതിനു നിർബ്ബന്ധിതനായിത്തീർന്നു. പഠിച്ചുകൊണ്ടിരുന്ന കാലത്തും അതിൽപിന്നീടും കവിതാസംബന്ധമായി പല പരിശ്രമങ്ങളും തൃപ്പൂണിത്തുറവച്ചു ചെയ്കയുണ്ടായിട്ടുണ്ടു്. സംസ്കൃതത്തിലും മലയാളത്തിലും പല നല്ല കൃതികളും എഴുതിയിട്ടുള്ള വിദുഷിയായ "സുഭദ്ര എന്ന ഇക്കു അമ്മത്തമ്പുരാനു"മായി പരിചയപ്പെട്ടതു് ഈ കവിതാപരിശ്രമത്തിനിടയ്ക്കായിരുന്നു. ആ പരിചയം പിന്നീടു വളരെക്കാലത്തേയ്ക്കു നിലനിൽക്കുകയും രണ്ടുപേരും പരസ്പരം പദ്യരൂപത്തിൽ എഴുത്തുക

ത്തു നടത്തുകയും ചെയ്തിരുന്നതായി കാണുന്നുണ്ട്. പൂന്തോട്ടത്തു നമ്പൂതിരിക്ക് കൊച്ചുകവിയായ നടുവത്തു ദിവാകരൻനമ്പൂതിരിയുടെ നേരെ അതിരററ വാത്സല്യം ജനിച്ചതും അവിടെവച്ചുതന്നേയായിരുന്നു. അദ്ദേഹം കവിതാവിഷയകമായ പല ഉപദേശങ്ങളും നൽകുകയും ചില കവിതകളൊക്കെ പരിശോധിച്ചു ഗുണദോഷങ്ങൾ ചൂണ്ടിക്കാണിക്കുകയും ചെയ്തു് ആ യുവകവിയേ യഥോചിതം പ്രോത്സാഹിപ്പിച്ചു. ഇങ്ങിനെ കവിതാവാസനയുള്ള ചെറുപ്പക്കാരുടെ സഹവാസവും, തഴക്കവും, പഴക്കവുമുള്ള കവിവൃദ്ധന്മാരുടെ ഉപദേശവുംകൊണ്ടു കവിതാവിഷയത്തിൽ ഒരുവിധം പരിചയം സമ്പാദിച്ചുകൊണ്ടാണു ചരിത്രനായകൻ തൃപ്പൂണിത്തുറ വിട്ടതു്.

രക്ഷകർത്താക്കന്മാരുടെ മേൽനോട്ടമില്ലാത്ത വിദേശവാസം പല യുവാക്കന്മാരേയും വഴിപിഴപ്പിക്ക പതിവാണല്ലൊ. ഉപജീവനത്തിനു ബുദ്ധിമുട്ടില്ലാത്ത പരിതഃസ്ഥിതിയും സുഖലോലുപന്മാരായ രാജകുമാരന്മാരുടെ സഹവാസവുംകൂടി ലബ്ധമായാൽ പിന്നത്തെ കഥ പറയാനുണ്ടോ? ഈ മാനദണ്ഡംവെച്ചുകൊണ്ടു നോക്കിയാൽ തൃപ്പൂണിത്തുറയിലെ താമസം ദിവാകരൻ നമ്പൂതിരിയുടെ സ്വഭാവത്തെ ഏതു തരത്തിലാണു ബാധിച്ചതെന്നു ചിലക്കു സ്വാഭാവികമായ സംശയമുണ്ടാകാം. അതു അസ്ഥാനത്തിലാണെന്നു മാത്രമേ പറയേണ്ടതായിട്ടുള്ളു. പരിപാവനവും സർവ്വസമ്മതവുമായ സ്വഭാവവിശേഷത്തോടുകൂടത്തന്നെയാണ് അദ്ദേഹം തൃപ്പൂണിത്തുറയിൽ നിന്നു ഇല്ലത്തേക്കു മടങ്ങിയതു്.

എന്നു മാത്രമല്ല, തന്റെ ഇല്ലത്തെ സ്ഥിതി നല്ലപോലെ നിശ്ചയമുണ്ടായിരുന്ന ആ മാതൃഭക്തൻ വിദ്യാഭ്യാസകാലത്തു ചെയ്തിരുന്ന ചില്ലറ വ്യാപാരത്തിന്റെ ഫലമായി സമ്പാദിച്ചിരുന്ന എന്തൊ ഒരു ചെറിയ സംഖ്യയും കൂടി, മാതാവിന്റെ ചരണകമലങ്ങളിൽ ഭക്തിപൂർവ്വം സമർപ്പിക്കുന്നതിനായി ഇല്ലത്തേക്കു കൊണ്ടുപോകാൻ സാധിച്ചിരുന്നു. സാധാരണ വിദ്യാൎത്ഥികൾ അനദ്ധ്യായദിവസങ്ങളെ സസന്തോഷം കാത്തിരിക്കയും ആ ദിവസങ്ങളെ വിനോദങ്ങൾക്കായും മററും വിനിയോഗിക്കയുമാണല്ലൊ പതിവു്. എന്നാൽ ഉത്സാഹശീലനായിരുന്ന നമ്മുടെ വിദ്യാൎത്ഥിയാകട്ടെ, ഗുരുനാഥനായിരുന്ന ഗോവിന്ദൻ നമ്പ്യാർ ഒഴിവുദിവസങ്ങളിൽ ഒററപ്പാലത്തിനു സമീപമുള്ള പാലപ്പുറത്തേയ്ക്കു പോകുമ്പോൾ അദ്ദേഹത്തിന്റെ കൂടെപ്പോവുകയും പോകുന്ന സമയം കൊച്ചിയിൽനിന്നു കുറെ ജഗന്നാഥനും മററും വാങ്ങി ഒററപ്പാലത്തുകൊണ്ടുപോയി വിററു ആ സംഖ്യകൊണ്ടു കുത്താമ്പിള്ളിപ്പാവു വാങ്ങി തൃപ്പൂണിത്തുറ മുതലായ സ്ഥലങ്ങളിൽ കൊണ്ടുവന്നു ചെലവാക്കയും അങ്ങിനെയുള്ള വ്യാപാരത്തിൽനിന്നുണ്ടായ സ്വല്പമായ ആദായംകൊണ്ടു് തന്റെ ചില്ലറച്ചെലവുകൾ നിൎവ്വഹിച്ചതിനുപുറമെ ചെറിയ ഒരു സംഖ്യ സമ്പാദിക്കയും ചെയ്തിരുന്നു. ഈ സമ്പാദ്യമാണു് അമ്മയ്ക്കു "തിരുമുൽക്കാഴ്ച"വെക്കാൻ അദ്ദേഹം കൊണ്ടുപോയതു്. ചെറുപ്പത്തിൽ അഭ്യസിച്ച ഈ മിതവ്യയശീലം വലിയ ധനവാനായിത്തീൎന്നതിനുശേഷവും അദ്ദേഹത്തെ വിട്ടുമാറിയിരുന്നില്ല. ഒരിക്കൽ മലയാളമനോരമ തന്റെ

മേൽവിലാസത്തിൽ അയയ്ക്കുന്നതിനായി കോട്ടയത്തേക്ക എഴുതി അയച്ചിട്ടുണ്ടെന്നു കുഞ്ഞിക്കുട്ടൻ തമ്പുരാൻ അച്ഛൻനമ്പൂതിരിയെ കത്തുമൂലം അറിയിച്ചു. ഉടനെ അദ്ദേഹം തമ്പുരാനയച്ച പദ്യം നോക്കുക:—

ക്രൂറൊട്ടേറുന്ന സൂരിപ്രവര! വരസഖേ!
താങ്കൾ പത്രം യമുക്കായ്
നേരിട്ടിങ്ങോട്ടയപ്പാനെഴുതിയതു നിന-
ച്ചുണ്ടൊരല്പം വികല്പം
വേറിട്ടൊന്നല്ല ചൊല്ലാമതുമിനി വിലകി-
ട്ടീടുവാനായൊടുക്കം
മാറിട്ടാൽ മല്ലടിക്കുന്നതു മമ ചിതമായ്-
ത്തീരുമോ ചാരുബുദ്ധേ!"

ഇദ്ദേഹത്തിന്നു രണ്ടുജ്യേഷ്ഠന്മാരുണ്ടായിരുന്നുവെന്നു മുമ്പു സൂചിപ്പിച്ചിട്ടുണ്ടല്ലൊ. അവരിൽ ഒരാൾ ഉപനീതനായിരിക്കുമ്പോൾ മരിച്ചു. മറ്റേജ്യേഷ്ഠൻ വേളി കഴിക്കയും ഒരു പുരുഷസന്താനത്തിൻെറ പിതാവായിത്തീരുകയുംചെയ്തിരുന്നു. ആ സ്ഥിതിക്കു കേരളബ്രാഹ്മണരുടെ സമുദായാചാരപ്രകാരം ചരിത്രനായകൻ അവിവാഹിതനായിട്ടാണു കഴിച്ചുകൂട്ടേണ്ടിയിരുന്നതു്. പക്ഷെ "വരാനുള്ളതു വഴിയിൽ തങ്ങുകയില്ലല്ലൊ." ജാതകം "ഭാവിശ്രേയഃപിശുനശകുന"മാണെന്നു പറഞ്ഞ ജ്യൌതിഷികൻെറ നിർവ്വചനം ഫലിക്കാതെ കഴിയുമോ? അതിനു പുറമെ "നടുവത്തു മഹൻ നമ്പൂരി"എന്ന ഒരു കവിശ്രേഷ്ഠൻ ജനിച്ചു് സാഹിത്യലോകത്തെ അലങ്കരിക്കണമെന്നുള്ള നിയതിനിശ്ചയം അവന്ധ്യമായിത്തീരേണ്ടതുമുണ്ടല്ലൊ. ചാലക്കുടിക്കടുത്തുള്ള വടക്കാഞ്ചേരിഎ

ന്ന ഇല്ലത്തു പുരുഷന്മാരില്ലാതെ വന്നതിനാൽ ആ കുടും
ബം നിലനിൎത്തുന്നതിനുവേണ്ടി ചരിത്രനായകൻ ഗൃഹ
സ്ഥാശ്രമംസ്വീകരിക്കുന്നതിനു നിർബ്ബന്ധിതനായിത്തീ
ൎന്നു. വടക്കാഞ്ചേരി ഇല്ലംവക അമ്പതിനായിരത്തിൽ
പരം രൂപാ വിലവരുന്ന സ്വത്തുക്കൾ അനുഭവിച്ചുകൊ
ള്ളുന്നതിനു അന്നത്തെ കൊച്ചിമഹാരാജാവു പുതിയ ഗൃ
ഹസ്ഥനു കല്പിച്ചു തീട്ടൂരംകൊടുത്തു. "അപ്പൻനമ്പൂരി"
എന്ന പേരിൽ പണ്ടത്തെപ്പോലെ ദരിദ്രനായിക്കഴിയേ
ണ്ടിവരുമായിരുന്ന അദ്ദേഹം ധനികനായ അച്ഛൻനമ്പൂ
തിരിയായിത്തീൎന്നതു് ഇങ്ങിനെയാണു്. "നന്മവരുന്ന
തു കൂട്ടത്തോടെ"യാണല്ലൊ. വളരെക്കാലം ദാരിദ്ര്യ
ത്തിൽ മുഴുകി കഴിഞ്ഞുകൂടിയിരുന്ന നടുവത്തില്ലത്തിനു്
ഒരുവിധം മാനമായും സൌഖ്യമായും ദിവസവൃത്തി ക
ഴിച്ചുകൂട്ടുന്നതിനുള്ള സ്വത്തു് ഇങ്ങിനെ സിദ്ധിച്ചു് അ
ധികകാലം കഴിയുന്നതിനുമുമ്പു ഇരിഞ്ഞാലക്കുടയ്ക്കു സ
മീപം "തത്തമ്പിള്ളി" "നെടുമ്പിള്ളി" എന്നു പേരായ
രണ്ടില്ലങ്ങൾ "അന്യംനില്ക്കുക"യും ആ ഇല്ലങ്ങളിലെ വ
കയായ അനവധി സ്വത്തുക്കളും കൂടി അനുഭവിച്ചുകൊ
ള്ളുന്നതിനു മഹാരാജാവു തീട്ടൂരം വഴി അച്ഛൻ നമ്പൂതി
രിക്കു് അനുമതി നൽകുകയും ചെയ്തു.

നടുവത്തച്ഛൻ നമ്പൂതിരിക്കു കവിതത്തിനു പുറ
മെ ചികിത്സയുംകൂടിയുണ്ടായിരുന്നു എന്നു് അധികംപേർ
അറിഞ്ഞിട്ടുണ്ടോ എന്നു സംശയമാണു്. അദ്ദേഹം ആ
യുർവേദം അഭ്യസിക്കാനുണ്ടായ യാദൃച്ഛികകാരണം ര
സാവഹമത്രെ. ഒരിക്കൽ—1040-ാമാണ്ടിലാണെന്നുതോ
ന്നുന്നു—കലശലായ രക്തസ്രാവം പിടിപെട്ടു കഷ്ടസ്ഥി

തിയിലായ അന്തൎജ്ജനത്തെ ചികിത്സിക്കുന്നതിനായി എളേടത്തു തൈക്കാട്ടു നാരായണൻ മൂസ്സിനെ വരുത്തി പത്തിരുപതു ദിവസത്തേയ്ക്കു ഇല്ലത്തു താമസിപ്പിക്കേണ്ടിവന്നു. ഒരുദിവസം വെടിപറയുന്ന കൂട്ടത്തിൽ "എനിക്കു വൈദ്യശാസ്ത്രത്തിൽ പല ശിഷ്യന്മാരും ഉണ്ടായിട്ടുണ്ട്. എന്നാൽ ഒരു നമ്പൂരിയെ ആയുർവേദം പഠിപ്പിച്ചാൽ കൊള്ളാമെന്നുള്ള എന്റെ മോഹം ഇനിയും വന്ധ്യമായിട്ടാണിരിക്കുന്നതു്" എന്നു മൂസ്സ് പ്രസ്താവിച്ചപ്പോൾ "ഞാൻതന്നെ ശിഷ്യനായിക്കൊള്ളാമല്ലൊ" എന്നു അച്ഛൻനമ്പൂതിരി പറയുകയും ഉടനെ അഷ്ടാംഗഹൃദയം പഠിക്കാനാരംഭിക്കയും ചെയ്തു. രണ്ടുകൊല്ലംകൊണ്ടു് അഷ്ടാംഗഹൃദയത്തിലെ എൺപതദ്ധ്യായം തീൎന്നു. പഠിക്കാൻ തുടങ്ങിയ ഉടനെ ഗുരുനാഥൻ ശിഷ്യനെ ചികിത്സയ്ക്കും കൂടി അയച്ചുതുടങ്ങിയിരുന്നതുകൊണ്ടാണ് പഠിപ്പു് ഇത്ര അമാന്തത്തിലായതു്. ആയിടയ്ക്കു നാരായണൻമൂസ്സ് മരിച്ചുപോയതിനാൽ, അദ്ദേഹത്തിന്റെ അനുജനായ "ഇട്ടീരിമൂസ്സാ"ണു് അഷ്ടാംഗഹൃദയത്തിലെ ബാക്കി ഭാഗം പഠിപ്പിച്ചതു്. വൈദ്യൻ എന്ന പേരു സമ്പാദിക്കാൻവേണ്ടി ശാസ്ത്രം പഠിക്കുന്ന ചിലരെപ്പോലെയായിരുന്നില്ല നടുവത്തച്ഛൻനമ്പൂതിരിയുടെ ആയുൎവേദാഭ്യസനം. "അധീതിബോധാചരണപ്രചരണ"ങ്ങളെക്കൊണ്ടു് അദ്ദേഹം പഠിച്ച വിദ്യ ഫലപ്രദമാക്കിത്തീൎക്കതന്നെ ചെയ്തു. ചികിത്സകൊണ്ടു് അദ്ദേഹം അനവധി പണം സമ്പാദിച്ചിട്ടുണ്ടു്. ചാലക്കുടിയിൽ മാത്രമല്ല, മററു ദിക്കുകളിലും

അദ്ദേഹത്തിന്റെ ചികിത്സാനൈപുണ്യം പ്രസിദ്ധമായിരുന്നു.

"മുൻപെന്നാലൊരു നാളിൽ ഞാനവിടെ വ-
ന്നപ്പോഠം പറഞ്ഞില്ലയൊ-
യെൻപത്നിക്കു ചെവിക്കു ചെററിടയിലെ-
ങ്ങാണ്ടുള്ള ദീനത്തിനാൽ
അൻപാന്നിത്തിരി "പന്നിനെയ്യു" പരിചിൽ
കാച്ചിപ്പുരട്ടീടുവാൻ
വൻപൂന്നുന്ന ഭവാനയച്ചുതരുവാ-
നായിട്ടതോക്കുന്നുവോ?
"കാച്ചുന്നതുണ്ടിവിടെ ഞാനയിപന്നിനെയ്യു
വേഴ്ചപ്പെടുന്നൊരു വരാംഗിമണിക്കുവേണ്ടി
സ്വച്ഛന്ദമായതു കഴിച്ചുടനേ തരാ"മെ-
ന്നച്ഛന്നമോതിയിതു വൈദ്യവരൻ ഭവാനും."

എന്നു കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻതമ്പുരാൻ അച്ഛൻനമ്പൂരിക്കു് ഒരിക്കൽ എഴുതി അയച്ചതായി കാണുന്നു. ഇതനുസരിച്ചു് അദ്ദേഹം പന്നിനെയ്യു കാച്ചിവെക്കയും ചെയ്തിരുന്നു. പക്ഷെ, ഒരിക്കൽ ഇല്ലത്തു കള്ളൻ കയറി പലതും എടുത്തുകൊണ്ടുപോയ കൂട്ടത്തിൽ കാച്ചി വെച്ച നെയ്യുംകൂടി തട്ടിക്കൊണ്ടുപോയി. ആ വിവരം നമ്പൂരി തമ്പുരാനയച്ച ഒരു കത്തിൽ ഇങ്ങിനെ സൂചിപ്പിച്ചിട്ടുണ്ടു്:—

"മുന്നം ഭവാനുവേണ്ടി
പന്നിയതിൻനെയ്യു കാച്ചിവെച്ചേൻ ഞാൻ;
പിന്നെക്കള്ളൻ കേറിയൊ-
ന്നിതുമയ്യോ! കവീന്ദ്ര! പൊയ്പോയി"

1051-ാമാണ്ടു ചരിത്രനായകനു ഒരു ഗ്രഹപ്പിഴകാലമായിരുന്നു. ആ കൊല്ലം കന്നിമാസത്തിൽ ജ്യേഷ്ഠനും തുലാമാസത്തിൽ ജ്യേഷ്ഠന്റെ മകനും മരിക്കയും, മീനത്തിൽ അഗ്നിബാധകൊണ്ടു ഇല്ലം നാമാവശേഷമായിത്തീരുകയും ചെയ്തു. ഇല്ലം അധികതാമസംകൂടാതെ—1051-ലെ ഇടവത്തിൽത്തന്നെ—പണ്ടത്തേക്കാൾ മോടിയായി പുനരുദ്ധരിക്കുവാൻ സാധിച്ചുവെങ്കിലും ജ്യേഷ്ഠന്റേയും മററും മരണം നിമിത്തമുണ്ടായ മനഃക്ലേശം വളരെക്കാലത്തേക്കു നിലനിന്നു. ഇല്ലത്തിന്റെ പുനരുദ്ധാരണത്തിനു അദ്ദേഹത്തിന്റെ കയ്യിൽനിന്നു പറയത്തക്ക ചെലവൊന്നും വേണ്ടിവന്നില്ല. പണ്ടുതന്നെ പരിചയമുണ്ടായിരുന്ന കൊച്ചുണ്ണിത്തമ്പുരാനെന്നു പ്രസിദ്ധനായ ശക്തൻ വീരകേരളത്തമ്പുരാൻ തിരുമനസ്സിലേയ്ക്കു

ജ്യേഷ്ഠൻ മരിച്ചു,മകനും തദനന്തരം ഹാ!
കഷ്ടം ഗമിച്ചു ജനകാന്തികമത്രയല്ല,
കഷ്ടം ദഹിച്ചു പുരമഗ്നിയതിങ്കൽവെച്ചു
നഷ്ടം ഭവിച്ചു പലതും ക്ഷിതിപാലമൌലേ!
ഇല്ലം പണിക്കവിടെ നിന്നു മനസ്സുവെച്ചു
തെല്ലെങ്കിലും വക തരേണമെനിക്കിദാനീം
വല്ലാതെ കണ്ടു വലയുന്നു; ഭവൽക്കടാക്ഷ-
മല്ലാതെയില്ല ശരണം കരുണാപയോധേ!"

എന്ന രണ്ടു പദ്യങ്ങൾ അടിയറവെച്ചതിന്റെ ഫലമായി തിരുമനസ്സുകൊണ്ടു സന്തോഷിച്ചു മൂന്നുറു രൂപ സമ്മാനം കൊടുക്കയും അന്നത്തെ വലിയതമ്പുരാൻ തിരുമനസ്സിലെ അടുക്കൽ പറഞ്ഞു അമ്പതു കുററി തേക്കുത

ടി വിലക്രൂടാതെ കൊടുപ്പിക്കയും ഉണ്ടായി. തോട്ടയ്ക്കാട്ടു ദിവാൻ ഗോവിന്ദമേനോൻ തുടങ്ങിയ വലിയ ഉദ്യോഗസ്ഥന്മാരും ഈ വിഷയത്തിൽ പല സഹായങ്ങളും ചെയ്തുകൊടുത്തിട്ടുണ്ട്.

അന്നു് കോടശ്ശേരി കത്താവിൻെറ സ്വത്തുക്കൾ കൊച്ചിഗവമ്മേണ്ടിൻെറ മാനേജ്മെണ്ടിലായിരുന്നു എങ്കിലും അവിടത്തെ ഭരണം വലിയ കുഴപ്പത്തിലാണു കിടന്നിരുന്നതു്. 1055-ൽ ഗവമ്മേണ്ടിൽനിന്നു അച്ഛൻ നമ്പൂതിരിയെ അവിടത്തെ കാര്യസ്ഥനായി നിയമിച്ചു. 64 ധനുമാസംവരെ ആ സ്ഥാനം വഹിച്ചിരുന്നു. "മൂത്രകൃച്ഛ്രം" പിടിപെട്ടു നിവൃത്തിയില്ലാതെ വന്നതിനാലാണു കാര്യസ്ഥത ഉപേക്ഷിച്ചതു്. വളരെ കുഴപ്പത്തിൽ കിടന്നിരുന്ന സ്വരൂപത്തിലെ കാര്യങ്ങൾ ശരിപ്പെടുത്തുകയും ക്ഷേത്രസ്ഥാപനം മുതലായ സൽകമ്മങ്ങൾ നടത്തുകയും ചെയ്തു തൻെറ കാര്യസ്ഥതയെ അദ്ദേഹം ഭംഗിയാംവണ്ണം നിറവേററിയിരുന്നു. പുതിയ സുഖക്കേടു ഒരു കൊല്ലത്തോളം അദ്ദേഹത്തെ വല്ലാതെ വിഷമിപ്പിച്ചു. അതിനിടയ്ക്കു അന്നത്തെ ഇളയതമ്പുരാൻ തൃപ്പൂണിത്തുറയിലേയ്ക്കു ക്ഷണിച്ചുകൊണ്ടുപോയി കരുണാപൂവ്വം സകല മേൽനോട്ടവും വഹിച്ചു ചികിത്സിപ്പിച്ചുനോക്കി. എന്നാൽ അച്ഛൻനമ്പൂതിരിയുടെ ഭഗവദ്ദൂതുനാടകത്തിൽ പറയുന്നതുപോലെ

"ഇക്കാവാകിയ രാജ്ഞിതൻെറ തനയൻ
കുഞ്ഞുണ്ണി ഭൂപൻെറ നൽ-
ത്തൃക്കാൽസേവകനായ ശിഷ്യനമലൻ
ദേവൌഘസേവാരതൻ

ചൊൽക്കൊള്ളുന്നൊരുകോടിലിംഗനൃവരൻ
കൊച്ചുണ്ണിഭൂപാലനാ-
ണ്, ക്രൂരാമയശാന്തിനൽകിയവിട-
ത്തെക്കാത്തുരക്ഷിച്ചതു്."

ഇതിനെപ്പററി ചരിത്രനായകൻ അക്കാലത്തുതന്നെ

ദീനംകൊണ്ടാർത്തനാമെന്നുടെയുടലുടനേ
വിട്ടു ജീവൻ ഗമിപ്പാൻ
താനുത്സാഹിച്ചുനിൽക്കുമ്പൊഴുതതിനെയരം
വീണ്ടെടുത്തിണ്ടലെന്യേ
ദാനംചെയ്തെന്നെ രക്ഷിച്ചൊരുസുകൃതിവരൻ
കൊച്ചുകൊച്ചുണ്ണിഭൂപ-
ന്നൂനംകൂടാതനേകം സമകളുമരണം
ഭൂമിയിൽ ക്ഷേമനായി"

എന്നിങ്ങനെ മലയാളമനോരമയിൽ എഴുതുകയും ചെയ്തിരുന്നു. എന്നാൽ ഈ ചികിത്സകൊണ്ടു് രോഗത്തിൻെറ മൂൽകോള മാറിയതേയുള്ളൂ. അതു വീണ്ടും വന്നു പദ്രവിക്കാതിരിക്കാൻവേണ്ടി പിന്നീടു വളരെക്കാലത്തേയ്ക്കു ദിനചര്യയിൽ അതിമാത്രം ശ്രദ്ധ പതിപ്പിക്കേണ്ടിവന്നു.

സന്തതിയും സമ്പത്തും സരസ്വതിയും ഒരുപോലെ അനുഗ്രഹിച്ചിരുന്നു എന്നു വരികിലും ലൌകികസുഖങ്ങളുടെ ക്ഷണഭംഗുരതയെ കാണിക്കാനോ "ഈ ലോകത്തിൽ സുഖമസുഖവും മിശ്രമായ്ത്താനിരിക്കും" എന്ന തത്വത്തെ തെളിയിക്കാനോ എന്തോ, ദൈവം അച്ഛൻനമ്പൂതിരിയെ പലവിധത്തിലും പരീക്ഷിച്ചുനോക്കിയിട്ടുണ്ടു്. ചില ആപത്തുകളെപ്പററി മുൻപു വിവ

രിച്ചുവല്ലൊ. എന്നാൽ 1052-ാമാണ്ടിൽ ജനിച്ച് അസാമാന്യമായ വൈദുഷ്യവും അസാധാരണമായ ഗ്രഹണസാമത്ഥ്യവും നിമിത്തം 16-ാമത്തെ വയസ്സിൽതന്നെ മിടുക്കൻ എന്ന പേര സമ്പാദിച്ച ദ്വിതീയപുത്രൻ 23-ാമത്തെ വയസ്സിൽ ഇഹലോകവാസമുപേക്ഷിച്ച അവസരത്തിൽ അനുഭവിച്ചതുപോലെയുള്ള മനഃക്ലേശം ചരിത്രനായകൻ ഒരിക്കലും അനുഭവിച്ചിട്ടില്ലെന്നുതന്നെ പറയാം. പുത്രമരണത്തെ സംബന്ധിച്ച് ആയിടയ്ക്ക് അദ്ദേഹം മലയാളമനോരമയിലും കേരളചന്ദ്രികയിലും എഴുതിയിരുന്ന കരുണരസപ്രധാനങ്ങളായ പദ്യങ്ങൾ പത്രവായനക്കാരെപ്പോലും ബാഷ്പാകുലാക്ഷരാക്കിത്തീൎത്തു.

"എന്നെക്കുറിച്ചധികമായൊരു സക്തിയുള്ളി-
ലെന്നല്ല, ഭക്തി, വിനയം ദയയെന്നിതെല്ലാം
കുന്നിച്ചിരുന്ന തനയൻ ശിവ! ശേഷമോതാ-
നെന്നാൽ പ്രയാസമിനിയെന്തിനി ജീവിതം മേ?
കഷ്ടം മദീയമകനേറെ വിശിഷ്ടനാക്ക-
മിഷ്ടം പെരുത്ത പുരുഷൻ പുരുപുണ്യശാലി
ഇട്ടേച്ചുപോയിതിവനെപ്പുനരായതോൎത്തു
പൊട്ടുന്നു മന്മനമെനിയ്ക്കിനിയാരു പാരിൽ?
മുന്നം മുദാ ജനനവേളയിൽ ജാതകൎമ്മം
നന്ദിച്ചു ചെയ്ത മമകയ്യുകൾകൊണ്ടുതന്നെ
ഇന്നാക്കുമാരനുദകക്രിയ ചെയ്യുവാനായ്
വന്നോരു സംഗതിയൊരിക്കലുമോൎത്തുകൂടാ!

‘ഈ വന്ന വൻപനി ശമിക്കുകയില്ല ജീവൻ
പോവാനടുത്തു, ജനകൻ വ്യസനിച്ചിടൊല്ലേ’
ആ വൻപനായ മകനെന്നെ വിളിച്ചിരുത്തീ-
ട്ടേവം പറഞ്ഞ കഥയെങ്ങിനെ ഞാൻ മറക്കും?”

എന്നു തുടങ്ങിയ ആ ആ വിലാപം ഏതു സഹൃദയനേയാണു് അനുതാപാകുലനാക്കിത്തീക്കാത്തതു്. ഇതുകൊണ്ടും അദ്ദേഹത്തിന്റെ കഷ്ടകാലമവസാനിച്ചില്ല. 1047ൽ ജനിച്ചു് നെല്ലായികുന്നത്തു മനയ്ക്കൽ രണ്ടുണ്ണികളുടേയും മൂന്നു പെൺകുട്ടികളുടേയും മാതാവായിത്തീന്ന പുത്രി 1080 ധനു 7-ാംനു- പുഴയിൽ വീണു മരിച്ചുപോയി. ഈ സംഭവവും ആ പുത്രവത്സലനെ കണക്കിലധികം വ്യസനിപ്പിച്ചു. ആയിടയിൽ അദ്ദേഹം കൊട്ടാരത്തിൽ ശങ്കുണ്ണിക്കെഴുതിയ ഒരു കത്തിലെ ചില പദ്യങ്ങൾ നോക്കുക:—

ഇയ്യിടത്തെ വിശേഷങ്ങളയ്യോ ചൊല്ലാവതല്ലമേ
ഇയ്യുള്ളോനുള്ളൊരാപ്പുത്രി, വയ്യേ ശേഷം കഥിക്കുവാൻ!

പുഴനീരിൽ കിടന്നാണു കഴിവാനിടവന്നതു്
കഴിഞ്ഞ ധനുമാസത്തിലേഴാംതീയ്യതിയാണതു്.

വരും ഫലം വഴിക്കെങ്ങും തരമുണ്ടോ തടുത്തിടാൻ
എരിഞ്ഞീടുന്ന മച്ചിത്തം പറഞ്ഞാലില്ലൊടുക്കവും.

ഒന്നേ ഞങ്ങൾക്കു മകളെത്തന്നുള്ളു ദൈവമെൻ സഖേ!
ഇന്നേവമതിനാപത്തു വന്നതോത്താൽ സഹിപ്പതോ?

കോണിൽ കിടന്നു കരയും പ്രാണനായികയെസ്സദാ
കാണാതെ കഴിയില്ലെന്നു കാണിച്ചീടേണ്ടു ഞാൻ സഖേ!

രണ്ടുണ്ണി മൂന്നു പെണ്ണേവമുണ്ടിപ്പോളുഞ്ഞു കുട്ടികൾ
ആണ്ടെത്തിയത്രയേയുള്ളു രണ്ടാമുണ്ണിക്കു തോഴരേ!”

ഇങ്ങിനെ ഒരു മകൻെറയും മകളുടെയും അകാലചരമം കണ്ടു ഖേദിക്കേണ്ടിവന്ന അദ്ദേഹത്തിൻെറ മനസ്സിന്നു "നടുവത്തു മഹൻ നമ്പൂതിരി" എന്നു പിന്നീടു പ്രസിദ്ധനായിത്തീൎന്ന നാരായണനാമാവായ സീമന്തപുത്രൻെറ മുഖകമലസന്ദൎശനം ഒന്നു മാത്രമാണു് അല്പമെങ്കിലും ആശ്വാസപ്രദമായിത്തീൎന്നതു്. തൻെറ കീൎത്തിയെ നിലനിൎത്തുവാൻ പ്രാപ്തനായ നിലയിൽ പുത്രനെ ഒരു ഉത്തമ കവിയായി കണ്ടുകൊണ്ടുതന്നെയാണു് അദ്ദേഹം ആയുശ്ശേഷത്തെ നയിച്ചതു്.

അദ്ദേഹത്തിൻെറ ദിനചൎയ്യയെപ്പററിയും കൂടി ഇവിടെ രണ്ടു വാക്കു പറയാതിരിക്കുന്നതു ശരിയായിരിക്കയില്ല. രാവിലെ മൂന്നു മണിക്കു കൃത്യം കുളി കഴിയും. അതു കഴിഞ്ഞാൽ ആദിത്യനമസ്കാരമായി. ഭഗവൽഗീത, ദേവീമാഹാത്മ്യം (സപ്തശതി) ഇതുകൾ പാരായണംചെയ്യും. ഇതെല്ലാം കഴിയുമ്പോൾ ഏകദേശം എട്ടരമണിയാകും. പിന്നീടു മനയ്ക്കൽ വന്നു ഭാഗവതം ഏകാദശസ്കന്ധം പാരായണം ചെയ്യും. സാളഗ്രാമപുഷ്പാഞ്ജലി കഴിഞ്ഞു നിവേദിക്കുന്ന കോതമ്പുപായസമാണു ഭക്ഷണം. 10 മണിക്കു ഇതെല്ലാം കഴിയും. അടുത്ത രണ്ടു മണിക്കൂർ സമയം എഴുത്തുകളും പത്രങ്ങളും വായിക്കാനുള്ളതാണു്. അതു കഴിഞ്ഞാൽ മാത്രാവസ്തിയായി. പിന്നീടു അല്പനേരം വിശ്രമിക്കും. ഭാഗവതാദി പുരാണഗ്രന്ഥങ്ങൾ നോക്കിയും, വരുന്ന രോഗികൾക്കു ചികിത്സ നിശ്ചയിച്ചും ബാക്കി സമയം ചെലവാക്കും. $5\frac{1}{2}$ മണിക്കു തേച്ചുകുളി, ഏഴു മണിക്കു ഊണു്, ഒൻപതു മണിക്കു ഉറക്കം ഇതായിരുന്നു സാധാരണ ദിനചൎയ്യ. അ

വസാനകാലത്തു അനാരോഗ്യത്തെ ഭയന്നു് ഈ ചൎയ്യ യെ വളരെ നിഷ്ഠയോടുകൂടി അനുഷ്ഠിക്കേണ്ടതായി വന്നു കൂടി. 1083-ാമാണ്ടിലാണു അതിനു ഒരു ഭേദഗതി വന്നതു്. അക്കൊല്ലത്തിൽ അദ്ദേഹത്തിനു ഭയങ്കരമായ ഭഗന്ദരരോഗം പിടിപെട്ടു. അന്നു ചാലക്കുടിയിലെ ഡാക്ടരായിരുന്ന സി. എം. ജോസഫിന്റെ ശസ്ത്രക്രിയാനൈപുണ്യം നിമിത്തം സുഖക്കേടു സ്വല്പകാലംകൊണ്ടു ശമിച്ചു. ജോസഫിന്റെ ഭാൎയ്യയ്ക്കു പിടിപെട്ടതും പല ഡാക്ടർമാരും നാട്ടുവൈദ്യന്മാരും കൈയൊഴിച്ചതുമായ ഒരു സുഖക്കേടു് അച്ഛൻനമ്പൂതിരി ഇതിനു മുൻപുതന്നെ ചികിത്സിച്ചു് അത്ഭുതകരമാംവണ്ണം ആശ്വാസപ്പെടുത്തീട്ടുണ്ടായിരുന്നതുകൊണ്ടു് അതിനു പ്രത്യുപകാരം ചെയ്വാൻ കിട്ടിയ അവസരത്തെ ഡാക്ടർ സവാത്മനാ സ്വീകരിച്ചു ഹൃദയപൂർവ്വം ചികിത്സിച്ചതുകൊണ്ടാണു് ആ കഠിനമായ സുഖക്കേടു വേഗത്തിൽ ഭേദമായതെന്നും കൂടി പറയേണ്ടിയിരിക്കുന്നു.

1085-ൽ അച്ഛൻ നമ്പൂതിരിക്കു പ്രസിദ്ധമായ പാദരോഗം പിടിപെട്ടു. ചെരിപ്പിട്ടു നടന്നപ്പോൾ കാലിന്മേൽ പററിയ ഒരു പോറൽ ക്രമേണ വർദ്ധിച്ചു് ഒടുവിൽ കാലു മുഴുവൻ പഴുക്കുകയാണുണ്ടായതു്. കൊച്ചി രാജകുമാരനും വിഷവൈദ്യനുമായ കൊച്ചുണ്ണിത്തമ്പുരാൻ തിരുമനസ്സുകൊണ്ടും, അഷ്ടവൈദ്യനും സുപ്രസിദ്ധനുമായ എളേടത്തു തൈക്കാട്ടു നാരായണൻമൂസ്സും നിഷ്കൃഷ്ടയായി ചികിത്സിക്കയുണ്ടായി. രോഗിക്കു വേഗത്തിൽ ആരോഗ്യം ലഭിക്കുവാനായി കേരളത്തിലെ അനേകം

കവികൾ കൂടിച്ചേൎന്ന് അന്നു പ്രാൎത്ഥനാരൂപത്തി ലുണ്ടാക്കിയതാണു സുപ്രസിദ്ധമായ "ആരോഗ്യസ്തവം." ചികിത്സയുടെ യുക്തികൊണ്ടോ രോഗിയുടെ ഭക്തികൊണ്ടോ കവിപ്രാൎത്ഥനയുടെ ശക്തികൊണ്ടോ എന്തുകൊണ്ടായാലും ആ സുഖക്കേടിൽനിന്ന് അദ്ദേഹം വിമുക്തനായി. എങ്കിലും 1088 മുതൽ വീണ്ടും ആ പുണ്യപുരുഷൻ ഒരു രോഗിയായിത്തീൎന്നു. ദേഹത്തിന്റെ ക്ഷീണം ദിവസംപ്രതി വൎദ്ധിക്കയും തന്നിമിത്തം ശ്വാസത്തിന്റെ ഉപദ്രവം തുടങ്ങുകയും ചെയ്തു. അന്നു ദിനചൎയ്യ വീണ്ടും വ്യത്യാസപ്പെടുത്തേണ്ടിവന്നു. ഈ അനാരോഗ്യസ്ഥിതി അവസാനകാലംവരെ നിലനിന്നതായിട്ടാണു കാണുന്നതു്. മരണത്തിനു കാരണമായി പ്രത്യേകിച്ചു പറയത്തക്ക ദീനമൊന്നുമുണ്ടായിരുന്നില്ല. എണ്ണ തീരുമ്പോൾ തിരി കെടുന്നതുപോലെ ഓജസ്സു കുറഞ്ഞുകുറഞ്ഞു് ഒടുവിൽ അദ്ദേഹം പ്രപഞ്ചയവനികയ്ക്കുള്ളിൽ മറയുകയാണുണ്ടായതു്. തന്റെ അവസാനകാലത്തെപ്പററി ആ ഭക്താത്തംസത്തിനു മുൻകൂട്ടി നിശ്ചയമുണ്ടായിരുന്നുവെന്ന് ഊഹിക്കേണ്ടിയിരിക്കുന്നു. എന്തുകൊണ്ടെന്നാൽ 88 വൃശ്ചികം 10-ാംനു- അദ്ദേഹം ഒരു സപ്താഹം നടത്തിയാൽ കൊള്ളാമെന്നാവശ്യപ്പെട്ടു. അതനുസരിച്ചു് ആരംഭിച്ച ഭാഗവതപാരായണം അവസാനിച്ചതിന്റെ മൂന്നാം ദിവസമായ വൃശ്ചികം 23-ാംനു--യാണ് ആ മഹാൻ സാംസാരികക്ലേശങ്ങളിൽനിന്നു വിമുക്തനായതു്.

നടുവത്തച്ഛൻ നമ്പൂതിരിയുടെ ഒരു വെറും "ജീവചരിത്ര"മാണ് ഇതേവരെയുള്ള വിവരണംകൊണ്ടു നമുക്കു മനസ്സിലായിട്ടുള്ളതു്. അദ്ദേഹം സാഹിത്യലോകത്തിൽ സുപ്രസിദ്ധനായിത്തീൎന്നതെങ്ങിനെയാണെന്നു് ഇതിൽനിന്നു വെളിപ്പെടുന്നില്ല. അക്കാൎയ്യത്തിൽ മൌനമവലംബിക്കാമെന്നു വെച്ചാൽ, ഈ ജീവചരിത്രം തീരെ അപൂൎണ്ണമായിരിക്കയും ചെയ്യും. അതുകൊണ്ടു് അദ്ദേഹത്തിന്റെ സാഹിത്യസംബന്ധമായ പരിശ്രമങ്ങൾ എന്തെല്ലാമായിരുന്നു എന്നു് ഇനി നമുക്കന്വേഷിക്കാം.

ചരിത്രനായകൻ ആദ്യമായി കവിത എഴുതുവാനാരംഭിച്ചതു് എന്നാണെന്നു സൂക്ഷ്മമായി അറിയാൻ നിവൃത്തിയില്ലെങ്കിലും, വിദ്യാൎത്ഥിയായിരിക്കുമ്പോൾ തന്നെ അദ്ദേഹം കവനവൃത്തിയിൽ കൈവച്ചിരുന്നു എന്നൂഹിക്കുന്നതിനു ധാരാളം ന്യായങ്ങളുണ്ടു്. അന്നു് ആ ബാലകവി എഴുതിയ കൃതികളിൽ ഒന്നുംതന്നെ ഇന്നത്തെ ആളുകൾ കണ്ടിട്ടില്ലെങ്കിൽ അതിനു കാരണം വേറെ അന്വേഷിക്കേണ്ടതില്ല. നടുവത്തച്ഛൻനമ്പൂതിരി ഇന്നത്തെ നിലയിൽ സുപ്രസിദ്ധനായിത്തീരുമെന്നു മുൻകൂട്ടി അറിവാൻ ത്രാണിയുള്ളവരായി വല്ലവരുംഅന്നു ജീവിച്ചിരുന്നിരുന്നുവെങ്കിൽ, നിശ്ചയമായിട്ടും ആ ഉണ്ണിനമ്പൂതിരിയുടെ ബാലചാപല്യത്തിന്റെ പ്രത്യക്ഷലക്ഷ്യങ്ങളായ കവിതാഖണ്ഡങ്ങളെ അങ്ങിനെയുള്ളവർ ഭദ്രമായി എഴുതി സൂക്ഷിക്കതന്നെ ചെയ്യുമായിരുന്നു. വള്ളത്തോളിന്റെ ബാല്യകവിതകളെല്ലാം ഇന്നു കിട്ടാതെ പോവുകയാണെങ്കിൽ, ഭാവിയിൽ അദ്ദേഹം ഒരു മലയാളി ടാഗോറായിത്തീരുമെന്നു കണ്ടറിയുന്നതിനു് അന്നു അദ്ദേഹ

ത്തിനോ മററുള്ളവക്കോ സാധിക്കാതെ പോയതുമാത്ര മാണു അതിനു കാരണം. മഹാകവി ഉള്ളൂർ എസ്. പരമേശ്വരയ്യരവർകൾ എഫ്. ഏ. ക്ലാസ്സിലും ബി. ഏ. ക്ലാസ്സിലും പഠിച്ചുകൊണ്ടിരുന്ന കാലത്ത് ഇംഗ്ലീഷിൽ നിന്നു തർജ്ജിമ ചെയ്ത ചില നാടകങ്ങളിലെ ഒരു ഒററ ശ്ലോകമെങ്കിലും അദ്ദേഹത്തിനു തന്നെ ഓർമ്മയില്ലെന്നാണറിയുന്നത്. കൈയെഴുത്തുപ്രതി നശിച്ചുപോകയും ചെയ്തിരിക്കുന്നു. ഉള്ളൂർ വിദ്യാർത്ഥിജീവിതകാലത്തു യാതൊരു കവിതയും എഴുതിയിരുന്നില്ലെന്നും ഉണ്ടെങ്കിൽ കയ്യെഴുത്തുപ്രതിയെങ്കിലും കാണുമായിരുന്നല്ലൊ എന്നും ഒരാൾ പറയാൻ തുടങ്ങിയാൽ എന്താണതിനു സമാധാനം പറയുക? നടുവത്തച്ഛൻനമ്പൂതിരിയുടെ ബാല്യകവിതയെ സംബന്ധിച്ച കാര്യവും ഇതുപോലെയാകാനാണ് അധികം എളുപ്പം. അദ്ദേഹത്തിൻേറതായി കണ്ടു കിട്ടിയ കൃതികളിൽ ഏററവും പഴക്കം കാണുന്നതു് ബാല്യോത്ഭവം കൈകൊട്ടിക്കളിപ്പാട്ടിനാണു്. അതു അദ്ദേഹം ബ്രഹ്മചാരിയായിരുന്ന കാലത്തുണ്ടാക്കിയതാണെന്നാണു് അറിയുന്നതു്.

"മദനരിപുപുത്രൻ ഗണേശൻ തൻെറ
പദകമലം നന്നായ് വണങ്ങിക്കൊണ്ടു്
ഉദിതമുദാ ബാലിതനുൽഭവത്തെ
മദരഹിതമിന്നു ഞാൻ ചൊല്ലിടുന്നേൻ.

എന്നാരംഭിക്കുന്ന ആ പാട്ടിൽ ഭാവിയിൽ കവിയിൽ തെളിഞ്ഞു കണ്ട കവിതാവാസനയുടെ അങ്കുരങ്ങൾ വിശദമായി കാണാം.

അതുലഗുണപൂൎണ്ണദേവാലയത്തിൽ
കുതുകതരം വാണിടും തമ്പുരാനേ!
ഇതിന്ന തരക്കേടൊന്നും വന്നിടാസ്സാൻ
അതിശയമായൊന്ന കടാക്ഷിക്കേണം."

എന്നും കൂടി അതിൽ ഒരിടത്തു കാണുന്നതുകൊണ്ടു് തൃപ്പൂണിത്തുറ പഠിച്ചുതാമസിച്ചിരുന്ന കാലത്താണു ഇതുണ്ടാക്കിയതെന്നൂഹിക്കുന്നതിനും ന്യായം കാണുന്നുണ്ടു്. "തൃപ്പൂണിത്തുറ താമസിക്കുന്ന കാലത്തു പ്രസിദ്ധകവിയായ പൂന്തോട്ടത്തു നമ്പൂതിരിക്കു നമ്മുടെ കൊച്ചു നമ്പൂതിരിയിൽ അതിയായ വാത്സല്യം ജനിക്കുകയും കവിതാവിഷയത്തിൽ പല ഉപദേശങ്ങളും ശുഷ്കാന്തിയോടുകൂടി ചെയ്തുകൊടുത്തതിനു പുറമേ അന്നന്നുണ്ടാക്കുന്ന കവിതകൾ പരിശോധിച്ചു ഗുണാഗുണങ്ങൾ ചൂണ്ടിക്കാണിച്ചുകൊടുക്കുകയും ചെയ്തിട്ടുണ്ടു്" എന്നു ഒടുവിൽ കുഞ്ഞികൃഷ്ണമേനോനവർകൾ ചരിത്രനായകനെപ്പററി ഒരിടത്തു രേഖപ്പെടുത്തിയതായി കാണുന്നു. പൂന്തോട്ടത്തു നമ്പൂതിരി പരിശോധിച്ചു തിരുത്തിയ കവിതകളുടെ കൂട്ടത്തിൽ ബാല്യുത്ഭവം കൈകൊട്ടിക്കളിപ്പാട്ടും ഉൾപ്പെട്ടിട്ടുണ്ടോ എന്നറിഞ്ഞുകൂടാ. "അന്നന്നുണ്ടാക്കുന്ന കവിതകൾ" എന്നു മി. മേനോൻ പറഞ്ഞു കാണുന്നതിൽനിന്നു നമുക്കു ഒരു കാൎയ്യം സുബദ്ധമായവിധത്തിൽ അനുമാനിക്കുവാൻ കഴിയും. തൃപ്പൂണിത്തുറ പഠിച്ചുതാമസിച്ചിരുന്ന കാലത്തുതന്നെ ചരിത്രനായകൻ "ദിനംപ്രതി" എന്തെങ്കിലും കവിതകൾ എഴുതിക്കൊണ്ടിരുന്നു എന്നുള്ളതാണു ആ അനുമാനം. ഈ വക തെളിവുകൾകൊണ്ടുതന്നെയാണു്, "ഇങ്ങിനെ, ക

വിതാവാസനയുള്ള ചെറുപ്പക്കാരുടെ സഹവാസവും, തഴക്കവും, പഴക്കവുമുള്ള കവിവൃദ്ധന്മാരുടെ ഉപദേശവും കൊണ്ടു കവിതാവിഷയത്തിൽ ഒരുവിധം പരിചയം സമ്പാദിച്ചുകൊണ്ടാണു ചരിത്രനായകൻ തൃപ്പൂണിത്തുറ വിട്ടതു്" എന്നു ഈ ലേഖനത്തിന്റെ ആദ്യഭാഗത്തിൽ ഒരിടത്തു പ്രസ്താവിക്കാനിടയായതു്.

ആയിരത്തിമുപ്പത്തൊൻപതാമാണ്ടിൽ തിരുവനന്തപുരത്തു മുറജപത്തിനായി പോയിരുന്ന അവസരത്തിലാണു നടുവത്തച്ഛൻ കേരളവൎമ്മ വലിയ കോയിത്തമ്പുരാനുമായി നേരിട്ടു കണ്ടു പരിചയിക്കാനിടയായതു്. യുവകവികളേയും ഗ്രന്ഥകൎത്താക്കന്മാരേയും പ്രോത്സാഹിപ്പിക്കുന്ന വിഷയത്തിൽ കേരളകാളിദാസനുള്ള സ്ഥാനം അന്നും ഇന്നും അദ്വിതീയതയെത്തന്നെ അൎഹിക്കുന്നുണ്ടെന്നുള്ളതു സുപ്രസിദ്ധമാണല്ലോ. ഈ ഗുണവിശേഷത്തെ ഒരു വലിയ ദോഷമായി കല്പിച്ചു ആ സാഹിത്യചക്രവൎത്തിയെ പഴിക്കാനും കൂടി ചിലർ ഒരുമ്പെട്ടുകാണുന്നുണ്ടു്. അത്രമേൽ സൌജന്യശാലിയായിരുന്ന ആ തിരുമനസ്സിലെ ദയാൎദ്രമായ ദൃഷ്ടി യുവകവിയായ നടുവത്തച്ഛനിലും പതിഞ്ഞതിൽ അതിശയിക്കാനില്ലല്ലോ. ഇങ്ങിനെ അവർ തമ്മിലുണ്ടായ ആ സ്നേഹം അവസാനംവരെ നിലനിന്നുവന്നിരുന്നതായും പലപ്പോഴും അവരിരുവരും പദ്യരൂപത്തിൽ എഴുത്തുകുത്തു നടത്തിയിരുന്നതായും കാണുന്നുണ്ടു്.

മുപ്പത്തൊൻപതിലങ്ങെഴും മുറജപ-
ത്തിന്നായി വന്നപ്പൊഴാ-
ണൻപോടീവിൽ കുതുകം കലൎന്നയി, ഭവാ-
നൊന്നിച്ചു നന്ദിച്ചു ഞാൻ

അല്പം നാളിച്ചിരുന്നതോൎമ്മയവിടേ-
യ്ക്കുണ്ടായിരിക്കാമെനി-
യ്ക്കിപ്പോഠംത്തന്നെ കഴിഞ്ഞതപോലെ കരളിൽ
തോന്നുന്ന മന്ദേതരം.

പാരാതന്നു പിരിഞ്ഞുപോന്നതുമുതൽ-
ക്കൊന്നങ്ങു വന്നീടുവാൻ
പാരം മോഹമെനിക്കു ചിത്തതളിരിൽ
ചേൎന്നാണിരുന്നെങ്കിലും
ഓരോ ജോലികഠംകൊണ്ടതിന്നു കഴിവാ-
യ്യുന്നീല വന്മോഹമാം
പാരാവാരമതിൽ കിടന്നു പകലും
രാവും പരുങ്ങുന്നു ഞാൻ.

1065 മിഥുനം 6-നു- നമ്പൂതിരി, തമ്പുരാനയച്ച കത്തിൻെറ ഒരു ഭാഗമാണിതു്. ഈ കത്തു മുഴുവൻ തിരുമനസ്സുകൊണ്ടു വിദ്യാവിനോദിനിയിൽ പ്രസിദ്ധീകരിപ്പിച്ചു. സാഹിത്യകാരന്മാരെ പ്രോത്സാഹിപ്പിക്കാൻ അദ്ദേഹം സ്വീകരിച്ചിരുന്ന അനേകം മാൎഗ്ഗങ്ങളിൽ ഒന്നാണു് ഇതു്. ചെറുപ്പത്തിൽതന്നെ കവിതാസംരംഭം തുടങ്ങിയിരുന്നുവെങ്കിലും അൻപതിനോടടുത്തു പ്രായം ചെന്നിരുന്ന ആക്കാലത്തുംകൂടി എന്തെങ്കിലും ഒരു നല്ല കൃതി പുസ്തകരൂപത്തിൽ പ്രസിദ്ധപ്പെടുത്തുവാൻഅച്ഛൻ നമ്പൂതിരിക്കു കഴിഞ്ഞിരുന്നില്ല. അതിനാൽ പ്രശസ്തമായ നിലയിൽ നടന്നുവന്നിരുന്ന വിദ്യാവിനോദിനിയിൽ തൻെറ കത്തു പ്രസിദ്ധപ്പെടുത്തിക്കണ്ടപ്പോഠം അദ്ദേഹത്തിന്നു വളരെ സന്തോഷമുണ്ടായി. പിന്നീടു കേര

ളകാളിദാസനയച്ച കത്തിൽ ആ സന്തോഷം കൃതജ്ഞതാരൂപത്തിൽ ഇങ്ങിനെ പ്രത്യക്ഷപ്പെടുകയും ചെയ്തു.

കേൾക്കേണം മമ പദ്യജാലമധികം
നിസ്സാരമാണെങ്കിലും
തൽക്കാലം ഭവദാശ്രയാലഖിലരും
വാഴ്ത്തുന്നിതത്യാദരം
നോക്കുമ്പോളതു യുക്തിയുക്തമിഹ നൽ
പൂമാല ബന്ധിക്കുവാൻ
ചേക്കും വള്ളി ശിരസ്സിലങ്ങണിയുവാൻ
നാണിപ്പതില്ലാരുമേ.

വിദ്യാവിനോദിനിയതിൽ പുനരച്ചടിപ്പി-
ച്ചുദ്യോഗമോടതു പരത്തി ജഗത്തിലെല്ലാം
വിദ്യാവിവേകനിധിയായ ഭവാനെടുക്കും
വിദ്യയ്ക്കു ഞാൻ തടവൊഴിഞ്ഞു സലാംതരുന്നേൻ.

ആ സാഹിത്യപ്രണയികൾ തമ്മിൽ നടന്നിരുന്ന ഈവക എഴുത്തുകുത്തുകൾ അധികവും മലയാളമനോരമയിൽ പ്രത്യക്ഷപ്പെട്ടിരുന്നതിനാൽ വൃദ്ധകവികൾ ഇതെല്ലാം ഇപ്പോഴും നല്ലപോലെ ഓർക്കുന്നുണ്ടായിരിക്കണം.

കഥകളിക്കു തോടയംപുറപ്പാടു്, നാടകത്തിനു നാന്ദി മുതലായവയെപ്പോലെ, കവിതക്കിനു അംബോപദേശശതകവും അത്യന്താപേക്ഷിതമാണെന്നുള്ള ഒരു വിശ്വാസം അലിഖിതമായ നിയമംപോലെ അന്നു പാരമ്പര്യവഴിക്കു കവികളിൽ കുടികൊണ്ടിരുന്നിരുന്നു. ആ സ്ഥിതിക്കു്, അംബോപദേശംകൊണ്ടും പൂരപ്രബന്ധംകൊണ്ടും സുപ്രസിദ്ധനായിത്തീർന്നിട്ടുള്ള സാക്ഷാൽ വെ

ണ്മണി മഹൻനമ്പൂതിരിപ്പാട്ട് തന്റെ "ഗുരുനാഥനാ ണു നടുവക്ഷോണീസുരൻ ഭാസുരൻ" എന്നു വൎണ്ണിച്ചിട്ടുള്ള നടുവത്തച്ഛൻനമ്പൂതിരിയും ഒരു അംബോപദേശശതകം നിൎമ്മിച്ചതിൽ, അഥവാ വല്ല അനൗചിത്യവുമുണ്ടെങ്കിൽ തന്നെ അതു കവിയിലല്ല, കാലത്തിലാണു ആരോപിക്കേണ്ടതു്. വെണ്മണിമഹൻ, കുഞ്ഞിക്കുട്ടൻ തമ്പുരാൻ, കാത്തുള്ളിൽ അച്യുതമേനോൻ, കൊച്ചുണ്ണിത്തമ്പുരാൻ മുതലായ അക്കാലത്തെ കവികളെല്ലാം പ്രത്യേകംപ്രത്യേകം അംബോപദേശങ്ങളെഴുതീട്ടുണ്ടു്. ഇങ്ങിനെയൊക്കെയാണെങ്കിലും സദ്വൃത്തനും ഭക്തോത്തംസവുമായ നടുവത്തച്ഛൻനമ്പൂരിക്കു തന്റെ ആ കൃത്യം ഒരു അകൃത്യമാണെന്നുള്ള ബോധം താമസിയാതെ ഉദിച്ചു. അതിനു പരിഹാരമായിട്ടാണു് ഭഗവൽസ്തുതിയുണ്ടാക്കിയതു്. ഇതു 1061-ൽ ആയിരുന്നു. അന്നു അദ്ദേഹത്തിനു 45 വയസ്സാണു പ്രായം. ഈ രണ്ടു കൃതികളും ഒന്നിച്ചുതന്നെയാണു പിന്നീടച്ചടിപ്പിച്ചതു്.

സാധാരണ കവികൾ യൗവനത്തിന്റെ ചോരത്തിളപ്പിൽ നിൎവഹിക്കാറുള്ള "അംബോപദേശ"ത്തിൽ നമ്മുടെ ചരിത്രനായകൻ കൈവെച്ചതു നാല്പത്തഞ്ചാമത്തെ വയസ്സിലാണെന്നു പറഞ്ഞാൽതന്നെ, കവിതാവിഷയത്തിൽ അദ്ദേഹം വലിയ "ഒരമാന്തക്കാര"നായിരുന്നുവെന്നു തെളിയുന്നുണ്ടല്ലൊ. പത്തൻപതുവയസ്സുവരെ അടങ്ങിഒതുങ്ങി "അമാന്തക്കാമര"ങ്ങളായി കഴിഞ്ഞുകൂടുന്ന ആളുകൾ, പിന്നീടു പെട്ടെന്നു പൊങ്ങി പേരു പരത്തുന്നതു ഒരു അസാധാരണ സംഭവമാണെങ്കിൽ, നടുവത്തച്ഛൻനമ്പൂരി അങ്ങിനെയുള്ള അസാധാരണ സം

വത്തിന ഒരു ഉത്തമദൃഷ്ടാന്തമാണെന്നു പറയാം. പാൽക്കടൽ കടഞ്ഞെടുത്ത അമൃതു അസാധാരണ ഗുണഗണങ്ങളോടുകൂടിയതായിരുന്നു എന്നുള്ളതു വാസ്തവം തന്നെ. എന്നാൽ മന്ദരപവ്വതവും വാസുകിയും ഇല്ലായിരുന്നു എന്നു വരികിൽ, ക്ഷീരാബ്ധിമഥനം സംഭവിക്കയില്ലായിരുന്നു എന്നുള്ള കാൎയ്യം നാം ഒരിക്കലും വിസ്മരിക്കരുതു്. ഇതുപോലെതന്നെ, കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻ തമ്പുരാൻ, കണ്ടത്തിൽ വറുഗീസുമാപ്പിള എന്നീ വാസുകീമന്ദരങ്ങളില്ലായിരുന്നുവെന്നു വരികിൽ, നടുവക്കോണീസുരനാകുന്ന ക്ഷീരാബ്ധിയിൽ നിന്നു ഭഗവദ്ദൂതാദികൃതികളാകുന്ന അമൃതബിന്ദുക്കൾ ഒരിക്കലും പ്രത്യക്ഷപ്പെടുകയില്ലായിരുന്നു. വാസ്തവം പറകയാണെങ്കിൽ നടുവത്തച്ഛൻനമ്പൂരിയെ സാഹിത്യലോകത്തിൽ രംഗപ്രവേശം ചെയ്യിച്ചതു കുഞ്ഞിക്കുട്ടൻതമ്പുരാനാണു്. മലയാളമനോരമയായിരുന്നു അവരുടെ അന്നത്തെ കൃത്തരങ്ങ്. "കവിതാവാസനയുള്ളവരേയും ഗ്രന്ഥരചനയ്ക്കു സാമൎത്ഥ്യമുള്ളവരേയുംഅന്വേഷിച്ചു" കണ്ടറിഞ്ഞു് ധനംകൊണ്ടും, സ്തുതികൊണ്ടും അവരെ പ്രോത്സാഹിപ്പിച്ചുപോന്നിരുന്നകണ്ടത്തിൽ വറുഗീസുമാപ്പിളയ്ക്കു വേണമെങ്കിൽ സ്റ്റേജുമാനേജരുടെ സ്ഥാനം കല്പിക്കാം.

ഇക്കാണുന്നോരു ഭാഷാകവികളുടെ മിടു-
ക്കൊക്കെയും കാട്ടുവാനാ-
യിക്കാലം പത്രികയ്ക്കുള്ളൊരു വരി ചെലവാ-
ക്കുന്നതുണ്ടെന്നു കേട്ടു

സൽക്കാരം ചേരുമാറെൻ സരസകവിമണേ!
താങ്കളും ചേന്നിടയ്ക്കീ-
മുഷ്കാളും ക്രൂട്ടരോടൊത്തെതൃപൊരുതുക കാ-
ണട്ടെ കാണിപ്രപഞ്ചം.

പത്രത്തിൽപേർപതിഞ്ഞാൽ പലദിശിമരുവും
ലോകരും പേരുകേൾക്കാൻ
മാത്രം നന്നെന്നുമല്ലാ, പലരൊടുമിടപെ-
ട്ടിഷ്ടമാകാം ക്രമത്തിൽ,
ചിത്രത്തിൽ ചീൎത്തമോദം തിരുതകൃതി കൃതി-
ച്ചോരുപദ്യങ്ങൾ പാൎത്തി-
ട്ടത്രേ സന്തോഷമേന്തും സരസജനമതിൻ-
വൎണ്ണമെന്തിന്നിയുള്ളൂ?

1065-ാമാണ്ടു കോട്ടയത്തുനിന്നു മലയാളമനോരമ പുറപ്പെട്ടഉടനെ കുഞ്ഞിക്കുട്ടൻതമ്പുരാൻ ചരിത്രനായകന്ന അയച്ച ഒരു കത്തിൽനിന്നുദ്ധരിച്ചവയാണു ഈ പദ്യങ്ങൾ. ഇതനുസരിച്ചു തമ്പുരാനെ മദ്ധ്യസ്ഥനാക്കി നിൎത്തിക്കൊണ്ടു നടുവത്തച്ഛൻ മനോരമയിലെ കവിതാപംക്തിയിൽ കാലെടുത്തുവെയ്ക്കുകയും കാലക്രമത്തിൽ അതിലെ ഒരു പതിവുകാരനായിത്തീരുകയും ചെയ്തു. മനോരമയിലെ അന്നത്തെ കവിതാപംക്തി കേരളകവികളുടെ ഒരു കുരുക്ഷേത്രംതന്നെയായിരുന്നു. കേരളകാളിദാസൻ, കേരളപാണിനി, കേരളവ്യാസൻ, കെ. സി. കേശവപിള്ള, കൊട്ടാരത്തിൽ ശങ്കുണ്ണി മുതലായ മഹാരഥന്മാരായിരുന്നു കവിതാപംക്തിയിലെ പതിവുകാർ. ഒററശ്ലോകങ്ങൾ, സമസ്യാപൂരണങ്ങൾ, ഭാഷാന്തരങ്ങൾ, വൎണ്ണനകൾ, ചിത്രപ്രശ്നങ്ങൾ മുതലായവയും പ

റമെ കവികഠം തമ്മിൽ പദ്യരൂപത്തിൽ നടന്നിരുന്ന എഴുത്തുകുത്തുകഠംക്കുംകൂടി അന്നത്തെ കവിതാപംക്തിയിൽ സ്ഥലം അനുവദിച്ചിരുന്നു. അങ്ങിനെയുള്ള ഒരു ബഹളത്തിൽ ചെന്നുപെട്ടാൽ എങ്ങിനെയാണു ഒരാഠം അടങ്ങിയിരിക്കുക? ഈ രഹസ്യം അറിഞ്ഞുകൊണ്ടുതന്നെയായിരിക്കണം, കുഞ്ഞിക്കുട്ടൻതമ്പുരാൻ മടിയനായ നടുവത്തച്ഛനെ മനോരമയിലെ കവിതാപംക്തിയിൽ കൊണ്ടുചാടിച്ചതു്. രണ്ടായാലും വാർദ്ധക്യത്തിലേക്കു കാലൂന്നിയിരുന്ന നടുവത്തച്ഛനിൽ, അന്നുമുതൽ ഒരു യുവത്വം പ്രത്യക്ഷപ്പെട്ടു എന്നുള്ളതു തീർച്ചയാണു്. കുറെക്കഴിഞ്ഞപ്പോഠം ചരിത്രനായകൻെറ പേർ മനോരമയുടെ ഓരോ ലക്കത്തിലും പ്രത്യക്ഷപ്പെട്ടു. എന്നുമാത്രമല്ല, നിസ്സാരങ്ങളായ വാദപ്രതിവാദങ്ങളിലും സൗന്ദര്യപ്പിണക്കങ്ങളിലും അദ്ദേഹം ചതുക്കെ പങ്കുകൊണ്ടുതുടങ്ങുകയും ചെയ്തു. അവയിൽ രസകരങ്ങളായ രണ്ടു സംഭവങ്ങളെ മാത്രം ഇവിടെ ഉദ്ധരിക്കാം.

കവിതാപംക്തിനിമിത്തം മലയാളമനോരമയ്ക്കു സിദ്ധിച്ച അസാമാന്യമായ പ്രസിദ്ധിയും പ്രചാരവും കണ്ടു മററുചില പത്രങ്ങളും പുതിയ കവിതാപംക്തികഠം ആരംഭിച്ചു് കവികളെ അലട്ടിത്തുടങ്ങി. ഇക്കൂട്ടത്തിൽ അവർ നടുവത്തച്ഛനേയും വിട്ടില്ല. ഒടുവിൽ നിവൃത്തിയില്ലാതായപ്പോഠം അദ്ദേഹം അതിൽ ഏതോ ഒരു പത്രത്തിന്നു ഏതാനും പദ്യങ്ങളയച്ചുകൊടുത്തു. ഇതുകണ്ടു ഉടനെ കോടശ്ശേരിൽ കുഞ്ഞൻതമ്പാൻ എന്ന വിദ്വാൻ "നടുവത്തച്ഛൻനമ്പൂരി അവർകഠംക്കു" എന്ന തലക്കെ

ട്ടിൽ മനോരമയിൽ തഴെ പകത്തുന്ന രണ്ടു പദ്യങ്ങൾ പ്രസിദ്ധീകരിച്ചു.

മുന്നം മനോരമയതാം വരപത്രമദ്ധ്യേ
നിന്നാണു കീൎത്തി തവ പൂൎത്തിയതായതോൎത്താൽ
ഇന്നായതൊക്കെ ബത! വിട്ടടനന്യപാത്രം
തന്നിൽ കടന്നു കളിയാടുക പന്തിയല്ലേ!

കീൎത്തിപ്പെട്ട മനോരമാഖ്യയെ വെടി-
ഞ്ഞെന്നാകിലങ്ങുന്നു ദു-
ഷ്കീൎത്തിക്കിന്നൊരു പാത്രമായിവരുമെ-
ന്നോൎക്കേണമുൾക്കാമ്പതിൽ
ധൂൎത്തന്മാർ ചിലർ ധൎമ്മപത്നിയെ വെടി-
ഞ്ഞന്യാംഗനാസക്തികൊ-
ണ്ടാൎത്തിപ്പെട്ടമരുന്നതുണ്ടതു വിശേ-
ഷിച്ചും വിചാരിക്കണം.

ശ്ലോകം രണ്ടും അതുപോലെ പ്രസിദ്ധീകരിച്ചുവെങ്കിലും അതിലെ "കുത്തു്" നടുവത്തച്ഛന്റെ മനസ്സിനെ ഒരു പക്ഷെ വേദനിപ്പിച്ചേക്കാമെന്നു കണ്ടറിഞ്ഞ നയശാലിയായ പത്രാധിപർ അതിന്റെ അടിയിൽതന്നെ പത്രാധിപരുടെ വകയായി,

കീൎത്തിപ്പെട്ടു വസിച്ചിടുന്ന നടുവ-
ക്ഷ്മാദേവസൽകീൎത്തിതൻ-
പൂൎത്തിയ്ക്കുത്ര തുണച്ചു പത്രികയിതെ-
ന്നാണെങ്കിലദ്ദേഹവും
ചേൎത്തിട്ടുണ്ടതിലേറെയിങ്ങിതിനുമേ
സൽകീൎത്തി, മറ്റൊന്നിലും
ചേൎത്തിപ്പോൾ ചില പദ്യമെങ്കിലിവിടെ-
ത്തെറ്റെന്തു പററുന്നതും?

എന്നു മററൊരു പദ്യവുംകൂടി എഴുതിച്ചേർത്തു. കേസവിടെ അവസാനിച്ചുഎന്നാണു തമ്പാനും പത്രാധിപരും വിചാരിച്ചതു്. എന്നാൽ അച്ഛൻ നമ്പൂരി അടങ്ങിയിരുന്നില്ല. യാതൊരു കാൎയ്യവുമില്ലാതെ തന്നെക്കളിയാക്കിയ തമ്പാനെ ഒരു നല്ല പാഠംപഠിപ്പിക്കണമെന്നു അദ്ദേഹം തീരുമാനിച്ചു. ഗൌരവസ്വരത്തിൽ മറുപടി പറയാമെന്നുവെച്ചാൽ അതു ഘനക്ഷയമാകും. അതിനാൽ ഫലിതംകൊണ്ടു മൎമ്മം തുളയ്ക്കാമെന്നാണു അദ്ദേഹം ആലോചിച്ചുറച്ചതു്. അദ്ദേഹം മനോരമയിൽതന്നെ തമ്പാന്നു ഈവിധം ഒരു മറുപടിയെഴുതി:—

അന്യസ്ത്രീകളൊടല്പമൊന്നിടപെടാൻ
പോയാൽ ചൊടിയ്ക്കും ഭവൽ
തന്വംഗീമണിതാങ്കളോടതു നിന-
ച്ചോതുന്നതാണോ സഖേ!
എന്നാൽ കേൾക്കുക, മററു പത്രമതിൽ ഞാൻ
ചേൎന്നീടിലും നീരസം
വന്നിടില്ല മനോരമയ്ക്കു സുകവേ!
ചാപല്യമില്ലായ്കയാൽ

"ഉരുളയ്ക്കുപ്പേരിപോലെ" കിട്ടിയ ഈ സമ്മാനം തമ്പാനെ വാചംയമനാക്കിത്തീൎത്തു എന്നു പ്രത്യേകം പറയേണ്ടതില്ലല്ലോ.

ഒരിക്കൽ എന്തോ കാരണവശാൽ ചരിത്രനായകനു കുറച്ചുദിവസം മനോരമയ്ക്കു ഒന്നും എഴുതാൻ കഴിഞ്ഞില്ല. മുറുക്കിനേയും ഊണിനേയും വൎണ്ണിച്ചു് ഓരോ പദ്യമുണ്ടാക്കണമെന്നുള്ള ചോദ്യങ്ങളാണു ആയിടയ്ക്കു മനോരമയിലിട്ടിരുന്നതു്. മൂന്നാമത്തെ

ആഴ്ചയായപ്പോൾ "നടുവത്തച്ഛൻനമ്പൂരിയ്ക്ക"ള്ള ഒരു പദ്യം പത്രാധിപരുടെ വകയായി കവിതാപംക്തിയിൽ പ്രത്യക്ഷപ്പെട്ടു. ഇതായിരുന്നു ആ പദ്യം.

മുറയ്ക്കിപ്പത്രത്തിൽ പരിചൊടു ഭവാൻ പദ്യനികരം
മറക്കാതത്യന്തം മഹിമയൊടയയ്ക്കുന്നു പതിവായ്
മുറുക്കം സാപ്പാടും മതിയിലധുനാ മാന്യസുകവേ!
വെറുക്കാനെന്തയ്യോ വിവരമറിവാൻ മോഹമിഹമേ.

ഇതിനു നടുവത്തച്ഛൻനമ്പൂരി കൊടുത്ത മറുപടി ഇപ്രകാരമാകുന്നു:—

ഊണും മുറുക്കമിവനേറെയനിഷ്ടമെന്നു
കാണിച്ചതല്ലതു നിനയ്ക്കിൽ വരാവതല്ല
ചേണാന്ന താങ്കളുടെ പദ്യമതൊന്നു കാണ്മാ-
നാണെന്റെ മൌനമതു കണ്ടു കൃതാർത്ഥനായി.

പത്രാധിപക്കു രണ്ടുവിധത്തിലും തൃപ്തിയായി. അദ്ദേഹവും ആയിടയ്ക്കു പത്രത്തിലേക്ക് ഒന്നും എഴുതാറുണ്ടായിരുന്നില്ലെന്നും അതുംകൂടി സൂചിപ്പിച്ചുകൊണ്ടാണു ചരിത്രനായകൻമറുപടി പറഞ്ഞതെന്നുംകൂടിമനസ്സിലാക്കിയാൽ മാത്രമേ ഇതിലെ രസികത്വം മുഴുവൻ അനുഭവിക്കാൻ സാധിക്കയുള്ളൂ.

ഇങ്ങിനെ കവിയെ അരങ്ങത്തു പ്രവേശിപ്പിച്ചതുകൊണ്ടുമാത്രം കുഞ്ഞിക്കുട്ടൻതമ്പുരാൻ തൃപ്തനായില്ല. എന്തെങ്കിലും ഒരു നല്ല പുസ്തകമെഴുതിക്കണമെന്നായി അദ്ദേഹത്തിന്റെ പിന്നത്തെ മോഹം. അതിനും അദ്ദേഹം വളരെ ബുദ്ധിമുട്ടേണ്ടിവന്നു. ഒടുവിൽ അല്പം പരിഭവച്ഛായ കലൎന്ന ഒരു ഫലിതം പ്രയോഗിച്ചതിനു ശേഷം മാത്രമാണു ഫലം കണ്ടതു്. നോക്കുക:—

വല്ലെങ്കിലും നാടകമൊന്നെടുക്ക്ക
തെല്ലെങ്കിലും തർജ്ജമചെയ്യുനോക്ക
ഇല്ലം കുലുങ്ങില്ലതുകൊണ്ടു ഫേ, ന-
ന്നല്ലെങ്കിലപ്പോഠം കളയാം നമുക്കം.

എഴുതാൻ മടി സമ്മതിക്കുന്നില്ല. എഴുതാതിരിക്കാൻ കൂട്ടുകാരനും സമ്മതിക്കയില്ല. അദ്ദേഹം ധർമ്മസങ്കടത്തിലായി. ആ അവസരത്തിലെ അദ്ദേഹത്തിന്റെ സ്ഥിതി കുഞ്ഞിക്കുട്ടൻതമ്പുരാനയച്ച,

കെല്പില്ലെനിക്കെന്നുരചെയ്യുപോയാ-
ലപ്പോളെടുക്കും തവ വിശ്വരൂപം
ഒപ്പം കൃതിപ്പാൻ വളരെ പ്രയാസ-
മിപ്പോളിതപ്പം കഷണിപ്പിലായി.

എന്ന പദ്യത്തിൽ നല്ലപോലെ പ്രതിഫലിച്ചിട്ടുണ്ട്. ഒടുവിൽ, ചങ്ങാതിയുടെ നിർബ്ബന്ധത്തിന കീഴടങ്ങാതെ നിവൃത്തിയില്ലെന്നായി.

രണ്ടായാലും ബുദ്ധിമുട്ടണമെന്ന വന്നാൽ ഫലത്തിന്റെ അർദ്ധാംശത്തിന എന്തിന മററൊരാളെക്കൂടി അവകാശിയാക്കുന്നു? നാടകം മുഴുവൻ സ്വന്തംതന്നെയാകട്ടെ എന്നദ്ദേഹം തീരുമാനിച്ചു. ഇതിന്റെ ഫലമായി 1067-ൽ എഴുതി പ്രസിദ്ധപ്പെടുത്തിയതാണ് സുപ്രസിദ്ധമായ "ഭഗവദ്ദൂതനാടകം." പാഠപുസ്തകക്കമ്മിററിക്കാരുടെ കരുണാകടാക്ഷത്തിന പാത്രീഭവിക്കാത്ത മലയാളപുസ്തകങ്ങഠംക്കു രണ്ടാം പതിപ്പിന്റെ ആവശ്യംനേരിടുക എന്നതു വളരെ ചുരുക്കമാണെന്നിരിക്കെ ഭഗവദ്ദൂതിന ഇപ്പോഠം എട്ടോ പത്തോ പതിപ്പുകഠം കഴിഞ്ഞിരിക്കുന്നു എന്നു പറഞ്ഞാൽ ആ പുസ്തകത്തിന്റെ ഗുണ

പൌരുഷ്കല്യത്തിന്ന വേറെ ഒരു സാക്ഷ്യപത്രം ആവശ്യമില്ല. കവിഹൃദയം വായനക്കാരെ എളുപ്പത്തിൽ മനസ്സിലാക്കത്തക്ക വിധത്തിൽ പറയാനുള്ളതു വളച്ചുകെട്ടൊന്നും കൂടാതെ ലളിതമായ ഭാഷയിൽ പറഞ്ഞുതീക്കുന്ന സ്വഭാവമാണു നമ്മുടെ കവിക്കുള്ളതു്. യുദ്ധത്തിനു ക്ഷണിക്കാൻ വന്ന അർജ്ജുനനോടും ദുര്യോധനനോടും തന്റെ നിശ്ചയത്തെപ്പററി ഭഗവാൻ പറയുന്ന ഭാഗം നോക്കുക:—

പോരാമെങ്കിലൊരാൾക്കു വേണ്ടിയപര
ന്നേകാം നമുക്കുള്ളൊരി-
പ്പാരാവാരമതെന്നപോലെ വിലസും
സേനാഗണം തൽക്ഷണം
നേരൊക്കെപ്പറയാം നിരായുധനതായ്
നില്ക്കുന്നതല്ലാതെ വൻ-
പോരിന്നേല്ക്കയുമായുധം തൊടുകയും
ചൊയ്യല്ല ചെയ്യില്ല ഞാൻ.

അടിത്തട്ടു തെളിഞ്ഞു കാണത്തക്ക വിധത്തിൽ നിർമ്മലജലം പ്രവഹിക്കുന്ന നദിയെപ്പോലെയാണു നടുവത്തച്ഛന്റെ കവിതാരീതി.

തനിക്കു് ഒരു കുട്ടിക്കളിപോലെ തോന്നിയിരുന്ന ദ്രുതകവിതാവിഷയത്തിലും അച്ഛൻനമ്പൂതിരിയെ പ്രവേശിപ്പിച്ചാൽ കൊള്ളാമെന്നു കുഞ്ഞിക്കുട്ടൻതമ്പുരാനുവലിയ മോഹമുണ്ടായിരുന്നു. അതിനായി അദ്ദേഹം വളരെ ശ്രമിക്കുകയും ചെയ്തു. ചരിത്രനായകനു അക്കാര്യത്തിൽ തീരെ ആത്മവിശ്വാസമുണ്ടായിരുന്നില്ല. അതിനാൽ

കാൎയ്യം തുറന്നു പറഞ്ഞു അതിൽനിന്നു അദ്ദേഹം ഒഴിഞ്ഞു മാറുകയാണു ചെയ്തതു്.

വലിയ കവിസമാജം കോട്ടയത്തുള്ളതിന്നാ-
യലിയുമധികമോദത്തോട്ട പോയീട്ടുവാൻ മേ
ചില തടവുകളുണ്ടിങ്ങത്രയല്ലങ്ങു ചെന്നാ-
ക്കലശലിനിവനേററാൽ തോററിടാനാണെളുപ്പം.
അങ്ങുന്നഞ്ഞൂറു പദ്യം ഞൊടിയിടയതിലു-
ണ്ടാക്കുമവ്വണ്ണമോൎത്താ-
ലിങ്ങാക്ഷാനും ചമയ്ക്കുന്നതിന്നു കഴിവു വ-
ന്നീടുമോ ചാടുബുദ്ധേ!
ഭംഗം കൂടാതെകണ്ടിങ്ങിനെ പകലിരവും
കാത്തിരുന്നോൎത്തുവെന്നാ-
ലെങ്ങാനും തെല്ലു തീക്ഷാം, ഗുണമതിനു വരു-
ത്തീടുവാനും പ്രയാസം.

എന്നെല്ലാം അദ്ദേഹം തമ്പുരാനെഴുതീട്ടുള്ളതു് ഈ വിഷയത്തെ പരാമൎശിച്ചുകൊണ്ടാകുന്നു. "ഇരുട്ടുകൊണ്ടോട്ട യടയ്ക്കുന്ന" സമ്പ്രദായം ആ ആൎജ്ജവശീലനു തീരെയില്ലായിരുന്നു എന്നു് ഇതിൽനിന്നു തെളിയുന്നുണ്ടല്ലൊ.

മി: സി. പി. അച്യുതമേനവൻെറ "ഭാരതതൎജ്ജമക്കമ്പിനി"യിൽ നടുവത്തച്ഛനേയും ചേൎത്തിരുന്നു. ആ ആവശ്യത്തിലേക്കായിട്ടാണു് കണ്ണപവ്വം കിളിപ്പാട്ടായി എഴുതിത്തുടങ്ങിയതു്. നാലദ്ധ്യായവും അഞ്ചാമദ്ധ്യായത്തിൽ ഏതാനും ഭാഗവും മാത്രമേ എഴുതിത്തീൎത്തിട്ടുള്ളു. ആ ജോലി തുടരാതിരുന്നതു തൎജ്ജമക്കമ്പനി പൊളിഞ്ഞുപോയതുകൊണ്ടായിരിക്കാം. കണ്ടത്തിൽ വറുഗീസുമാപ്പിള വലിയകോയിത്തമ്പുരാൻെറ വിക്ടോറി

യാ ചരിത്രസംഗ്രഹം പല കവികളെക്കൊണ്ടു തർജ്ജമ ചെയ്യിച്ചു പ്രസിദ്ധപ്പെടുത്തിയ ഉടനെ, അതുപോലെ കുമാരസംഭവവും പലരെക്കൊണ്ടു തർജ്ജമചെയ്യാൻ തീരുമാനിക്കുകയുണ്ടായി. അക്കൂട്ടത്തിൽ നടുവത്തച്ഛനെ ഏല്പിച്ചതു് രണ്ടാം സർഗ്ഗമായിരുന്നു. അദ്ദേഹം അതു തർജ്ജമചെയ്കയും ചെയ്തു. മററുള്ളവരാരും ചുമതല നിർവ്വഹിക്കാത്തതിനാലോ എന്തൊ, കുമാരസംഭവതർജ്ജമ, വറുഗീസുമാപ്പിളയുടെ പ്ലാനനുസരിച്ചു പുറത്തുവന്നു കണ്ടില്ല. മേൽപറഞ്ഞ കണ്ണപ്പം കിളിപ്പാട്ടും കുമാരസംഭവതർജ്ജമയും "നടുവത്തച്ഛൻ നമ്പൂതിരിയുടെ കൃതികൾ" എന്ന പുസ്തകത്തിൽ ചേർത്തിട്ടുണ്ടു്.

അഷ്ടമിയാത്രയും ശൃംഗേരിയാത്രയും അക്രൂരഗോപാലം നാടകവുമാണു ചരിത്രനായകൻെറ മററു കൃതികൾ. ആദ്യത്തെ രണ്ടും തൻെറ രണ്ടു യാത്രകളെ വിവരിച്ചുകൊണ്ടു കവി എഴുതിയതാണെന്നു പേരുകൊണ്ടു തന്നെ സ്പഷ്ടമാകുന്നുണ്ടല്ലോ. അക്രൂരഗോപാലം അപൂർണ്ണമായ ഒരു കൃതിയത്രെ. രണ്ടാമങ്കത്തിൽ ഏതാനുംഭാഗംവരെ മാത്രമെ എഴുതിത്തീർത്തിട്ടുള്ളു. നടുവത്തച്ഛൻെറ കവിതാമുദ്ര ഈ കൃതികളിലും സവിശേഷം പതിഞ്ഞു കാണാം. അഷ്ടമിയാത്രയും ശൃംഗേരിയാത്രയും മലയാളഭാഷയിലുള്ള യാത്രാകാവ്യങ്ങളുടെ കൂട്ടത്തിൽ പ്രധാനമായ ഒരു സ്ഥാനത്തെ അർഹിക്കുന്നു.

ദൂതാദി ഞാൻ തർജ്ജമചെയ്തുവെച്ചു
പാതിക്കുലോളം പുനരപ്പൊഴേകൻ
ഓതുന്നു ഞാൻ തീർത്തുവതെന്നു നേരി-
ട്ടേതെങ്കിലും ഞാനതിൽനിന്നൊഴിഞ്ഞു.

എന്നു മറിയപ്പള്ളി വലിയതമ്പുരാനവർകൾക്കും

കടന്നു ഞാൻ രുഗ്മിണിതൻ വിവാഹം
തുടങ്ങിവല്ലെങ്കിലുമായതായി
ഇടയ്ക്കു വീണാലവിടേക്കു തന്നെ
പിടിച്ചുകേററുന്നതിനുള്ള ഭാരം.

എന്നു കുഞ്ഞിക്കുട്ടൻ തമ്പുരാനവർകൾക്കും അയച്ച ഓരോ കത്തുകളിൽ കാണുന്നതുകൊണ്ടു ചരിത്രനായകൻ വേറെയും എന്തോ ചിലതൊക്കെ എഴുതിത്തുടങ്ങിയിരുന്നുവെന്നു മനസ്സിലാക്കാം. എന്നാൽ അക്രൂരഗോപാലത്തെപ്പോലെ അപൂർണ്ണമായിട്ടെങ്കിലും ആ കൃതികൾ നമുക്കു കിട്ടാതെപോയതിൽ വ്യസനിക്കയല്ലാതെ എന്താണു നിവൃത്തി?

നടുവത്തച്ഛൻനമ്പൂരിക്കു സംസ്കൃതഭാഷയിലൊ ഇതിഹാസപുരാണാദികളിലൊ അഗാധമായ പരിചയം സിദ്ധിച്ചിരുന്നതായി വിചാരിക്കാൻ ന്യായം കാണുന്നില്ല. ഭാരതതർജ്ജമയെപ്പററി തമ്പുരാൻ എഴുതിയയച്ച കത്തിനു അദ്ദേഹം അയച്ച മറുപടി നോക്കുക:—

പാരാവാരത്തിനൊത്തങ്ങിനെ ബഹുതരവി-
സ്താരമേറുന്ന സാക്ഷാൽ
ചാരുശ്രീ ഭാരതത്തെശ്ശിവശിവയിവനാ-
ലാകുമോ പാട്ടിലാക്കാൻ?
സാരം ചേരും ഭവാനെന്നരികിലുടനിരു-
ന്നർത്ഥമിങ്ങോതിയെന്നാ-
ലാരംഭിക്കാം കഴിക്കാമതിനവിടെ മടി-
പ്പാകിലിങ്ങാകയില്ലാ.

വിക്ടോറിയാ ചരിത്രസംഗ്രഹതർജ്ജമയിലും ചില സംശയങ്ങളെല്ലാം നമ്പൂരി തമ്പുരാനോടു ചോദിച്ചതായി കാണുന്നു. ഇതുപോലെ ഭഗവദ്ദൂത്യ നാടകരചനയിൽ കഥാസംബന്ധമായ പല ഭാഗങ്ങളും കുഞ്ഞിക്കുട്ടൻതമ്പുരാനോടു ചോദിച്ചിട്ടാണ് അദ്ദേഹം മനസ്സിലാക്കുന്നത്:—

കാന്താരവാസത്തിനു പാണ്ഡവന്മാ-
രന്ധതപമുൾക്കൊണ്ടു ഗമിച്ചകാലം
കുന്തിക്കിരിപ്പാൻ സ്ഥലമേതു പാർത്താ-
ലെന്തൊക്കെയാണില്ലൊരു നിശ്ചയം മേ.

കുന്തി പണ്ടു വിദുരാലത്തിൽവെ-
ച്ചെന്തു ചൊല്ലി മധുവൈരിയോടതും
ബന്ധുരാംഗനരുൾചെയ്തതും നമു-
ക്കന്തരായമണയാതെ കേൾക്കണം.

സംസ്കൃതപാണ്ഡിത്യത്തിന്റെ കാര്യം എങ്ങിനെയിരുന്നാലും, ഒരു മലയാളകവി എന്ന നിലയിൽ നടുവത്തച്ഛൻ നമ്പൂരി സമാർജ്ജിച്ചയശസ്സ്നിഷ്കളങ്കവുംചിരസ്ഥായിയുമാണെന്നുള്ളതു നിർവിവാദമാണ്. ഒടുവിൽ കുഞ്ഞികൃഷ്ണമേനോനവർകൾ പറയുന്നതുപോലെ "സർവഗുണസമ്പന്നനായ അവിടത്തെ ദേഹവിയോഗം കേരളഭൂമിക്ക് അപരിഹാര്യമായ നഷ്ടമാണെന്നുള്ളതിനു സംശയമില്ല." "നമ്മൾക്കു പോയ നിധി പോയതുതന്നെയല്ലൊ" എന്ന് ഉള്ളതും,

ഒരു സൽപ്രഭുവും കവീന്ദ്രനും
വിരുതേറുന്നൊരു വൈദ്യമുഖ്യനും
ഒരുമിച്ചു നമുക്കു നഷ്ടരായ്
ഗുരുസദ്വൃത്തനൊരുത്തൻ ഒഴിദേവനും.

എന്നു വള്ളത്തോളും പറഞ്ഞിട്ടുള്ളതു വളരെ ശരിയായിട്ടുള്ളതാണ്. മന്ദസ്മിതാർദ്രമായ അവിടത്തെ മുഖവും, കാരുണ്യാമൃതപരിപൂർണ്ണങ്ങളായ വാക്കുകളും, ശരച്ചന്ദ്രികാധവളമായ ദേഹകാന്തിയും പരിചിതന്മാരുടെ ഓർമ്മയിൽനിന്ന് ഒരു കാലത്തും വിട്ടുപോകുന്നതല്ല.




Vidya Vilasam Press, Trivandrum.—1931.

